സദ്ഗുരു ചട്ടമ്പിസ്വാമികൾ

# തമിഴകവും ദ്രാവിഡമാഹാത്മ്യവും



# തമിഴകവും ദ്രാവിഡമാഹാത്മ്യവും

(ചരിത്രലേഖനങ്ങൾ)

**സദ്ഗുരു ചട്ടമ്പിസ്വാമികൾ**

സമ്പാദനം, പഠനം
**സുരേഷ് മാധവ്**

അവതാരിക
**ഡോ.പുതുശ്ശേരി രാമചന്ദ്രൻ**

**പന്മന ആശ്രമം പബ്ലിക്കേഷൻസ്**
പന്മന ആശ്രമം, പന്മന (പി.ഒ.)
കൊല്ലം- 690583

Malayalam

# Thamizhakavum Dravida Mahathmyavum

(Historical articles)

by : **Chattambi Swamikal**



| | | |
|---|---|---|
| First Edition | : | 2011 November |
| Cover | : | Pradeep |
| Technical Support | : | Smart Studio, Chenankara Jn, Thevalakkara |
| Printed at | : | Thushara, Mynagappally 0476 2847879 |
| Publishers | : | Panmana Ashramam Publications<br>Panmana Ashramam, Panmana (P.O), Kollam-691 583 |
| Phone | : | 0476-2670930<br>www. panmanaashram.com<br>mail@panmanaashram.com |
| Copies | : | 1000 |
| Price | : | 60/- |

ഓം നമോ ഭഗവതേ വിദ്യാധിരാജായ



സദ്ഗുരു വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ
(1853-1924)

"കാണും പൊരുളൈക്കരുതാതുമൈപ്പൊരുളൈക്കരുതിപ്പേണും
പെരിയർ പെരിയാറെനപ്പെയർ പെറ്റവരാം
നാണുകുരുവിൻ കുരുനായർ ജ്ഞാനികൾ നായകപ്പേർ
പൂണും തിലകർ അരുണാനിയർ ഇവർ ഭൂതലത്തേ"

*-പെരിയ തമിഴ്കവി ടി. ലക്ഷ്മണൻപിള്ള*

*([illegible]തികപദാർത്ഥങ്ങളെ നിത്യമെന്ന് കരുതാതെ പ്രാപഞ്ചികവിഷയജ്ഞാനം തള്ളി [illegible]ജ്ഞാനത്തെ കാത്തുരക്ഷിക്കുന്ന മഹാനും അങ്ങനെ പേരാർന്നവനും നാണുഗുരു [illegible]യുടെ ഗുരുവും ബ്രഹ്മവിദ്വരനും ജീവാനുഗ്രഹബുദ്ധിയുള്ളവനും ഈ ലോകത്ത് [illegible]യാണ്)*

# പ്രസാധകക്കുറിപ്പ്

അനുവാചകരുടെ ബൗദ്ധിക അന്ധകാരത്തെ അനാവരണം ചെയ്യുന്ന 'തമിഴകം' ചട്ടമ്പിസ്വാമികളുടെ തനതായൊരു ആശയപ്രപഞ്ചമാണ്. കാലങ്ങളായി കേട്ടുകേൾവി മാത്രമായിരുന്നു ഇത്. 1922 ൽ അഗസ്ത്യന്റെ പേരിൽ 'സദ്ഗുരു'മാസികയിൽ ഈ രചന പൂർണ്ണരൂപത്തിൽ പ്രകാശിതമായി. നിർഭാഗ്യവശാൽ വീണ്ടും കാലയവനികക്കുള്ളിൽ മറഞ്ഞുപോയി. ഇതിന്റെ പുനർവായനയ്ക്ക് അവസരമൊരുക്കാൻ കഴിഞ്ഞതിൽ പന്മന ആശ്രമം പ്രവർത്തകർ അതീവ കൃതാർത്ഥരാണ്.

ദ്രാവിഡപ്പെരുമയെ അരക്കിട്ടുറപ്പിക്കുകയാണ് ഈ ഗവേഷണ പ്രബന്ധം. ആര്യസംസ്കൃതീകരണത്തോട് പ്രതിപത്തിശൂന്യമായ ഒരകലം പാലിക്കാൻ സ്വാമികൾ നിതാന്തജാഗ്രത പുലർത്തുന്നതായും ഇവിടെ കാണാവുന്നതാണ്. സ്വത്വബോധം കൊണ്ട് സ്വതേ പ്രതിപത്തിയറ്റവനാണല്ലോ സ്വാമികൾ. എല്ലാം വൈദികമൂലം എന്ന പഴഞ്ചൻവിശ്വാസത്തിന് കൂട്ടുനിൽക്കാൻ സ്വാമികളുടെ പ്രജ്ഞാ വൈശദ്യം ഒരുമ്പെടുന്നില്ല എന്നതും ശ്രദ്ധേയമാണ്.

ശ്രീ വിദ്യാധിരാജപരമഭട്ടാരക ചട്ടമ്പിസ്വാമിതിരുവടികളുടെ അതിവിപുലമായ സാമൂഹികചരിത്രബോധവും അത്യഗാധമായ ഭാഷാവൈദഗ്ധ്യവും അതിദുർലഭമായ ഗ്രന്ഥപരിചയവും അനിതര സാധാരണമായ ഊഹാപോഹസാമർത്ഥ്യവും അനന്യമായ നിഗമന ശേഷിയും ഒത്തുചേരുന്നതാണ് 'തമിഴകം'.

സ്വാമികളുടെ നൂതനങ്ങളായ ആശയങ്ങളിൽ ചുവടുറപ്പിച്ച് ഉത് പതിഷ്ണുക്കളാരോ പുനരാവിഷ്കരിച്ചതാണ് 'ദ്രാവിഡമാഹാത്മ്യം'. സ്വാമികൾ സൃഷ്ടിച്ച ആശയവിസ്ഫോടനങ്ങൾ മലയാളത്തിന്റെ ചിന്താഭൂമികകളെ എത്രമാത്രം പ്രക്ഷുബ്ധമാക്കിയിരുന്നു എന്നുള്ളതിന് പ്രത്യക്ഷോദാഹരണങ്ങളാണ് ഇത്തരം രചനകൾ. സ്വാമികളുടെ ചിന്താസരണി എന്നും സംവേദനക്ഷമമാണ്, മറിച്ച് സിദ്ധാന്തജടിലമല്ല എന്ന തിരിച്ചറിവാണ് സ്വാമികളുടെ രചനയോടൊപ്പം ഇത്തരം കൃതികളെയും പ്രകാശിപ്പിക്കുന്നതിന് പ്രസാധകരെ പ്രേരിപ്പിക്കുന്നത്.

ഉടുതുണിക്ക് മറുതുണിയില്ലാതെ, ജീവിതത്തിലൊരിക്കലും കേറിക്കിടക്കാനൊരിടം സ്വന്തമാക്കാതെ, അന്ത്യംവരെ ഒറ്റയാനായി ഊരുചുറ്റിയ ഒരു സ്വാമി നാനാവിഷയങ്ങളിൽ മൗലികമായ നിരവധി ഗവേഷണപഠനങ്ങൾ നടത്തിയെന്ന കാര്യം ഇന്നത്തെ തലമുറയ്ക്ക് ഒരു കെട്ടുകഥയായെ തോന്നുകയുള്ളു. കോടികൾ പൊടിപൊടിക്കുന്ന ഗവേഷണകലോത്സവങ്ങൾക്ക് അരങ്ങൊരുക്കുന്ന കലാശാലകൾക്കോ ഗവേഷകർക്കോ, ചരിത്രത്തിന്റെ അമൂല്യങ്ങളായ ഇത്തരം തിരുശേഷിപ്പുകളെ ഒന്നു പുറംകാണിക്കുന്നതിനുപോലും കഴിവില്ലാതിരിക്കുന്ന ദുരവസ്ഥ ഇന്നത്തെ വിദ്യാഭ്യാസദുരന്തത്തിന്റെ പ്രതിഫലനമാണ്.

ഈ അവസരത്തിലാണ് സുരേഷ്മാധവിനെ പോലെയുള്ള പ്രതിഭാധനന്മാർ നമുക്ക് പ്രത്യാശയേകുന്നത്. സ്വാമികളുടെ വിപുലമായ ശിഷ്യപരമ്പരയോ അനുയായിവൃന്ദമോ കാര്യക്ഷമമായി ഏറ്റെടുക്കാൻ ഇതുവരേയ്ക്കും ഒരുമ്പെടാതിരുന്ന നവദൗത്യമാണ് ഈ യുവഗവേഷകൻ സ്വമേധയാ ഏറ്റെടുത്തിരിക്കുന്നത്. നിസ്തന്ദ്ര പരിശ്രമശാലിയായ സുരേഷ്മാധവിൽ നിന്നും ഇനിയുമേറെ പ്രതീക്ഷിക്കാവുന്നതാണ്. സദ്ഗുരുവിന്റെ അനുഗ്രഹാശിസ്സുകൾക്കായി പ്രാർത്ഥിച്ചുകൊണ്ട്......

പ്രസാധകർ
പന്മന ആശ്രമം പബ്ലിക്കേഷൻസ്
പന്മന ആശ്രമം, പന്മന (പി.ഒ.)
കൊല്ലം-691583

പന്മന ആശ്രമം
01.11.2011

# ഉള്ളടക്കം

അവതാരിക

# കാലാതിവർത്തിയായ ജ്ഞാനവ്യവഹാരങ്ങൾ

ഡോ: പുതുശ്ശേരി രാമചന്ദ്രൻ

ശ്രീപരമഭട്ടാരക ചട്ടമ്പിസ്വാമികൾ ആരായിരുന്നു, അദ്ദേഹത്തിന്റെ സിദ്ധികൾ എന്തെല്ലാമായിരുന്നു എന്നെല്ലാം മലയാളികൾ ഇന്നും പൂർണ്ണമായി മനസ്സിലാക്കിയിട്ടില്ല. സദ്ഗുരുവായ ചട്ടമ്പിസ്വാമികളെ അടുത്തറിഞ്ഞ ശ്രീനാരായണഗുരു ആ ഋഷിവര്യനെ 'പരിപൂർണ്ണകലാനിധി' എന്നാണ് വിശേഷിപ്പിച്ചത്. സ്വാമിജിയുടെ സമാധി വേളയിൽ ഗുരു ഇങ്ങനെ എഴുതി :

"സർവ്വജ്ഞഋഷിരുത്ക്രാന്തഃ<br>
സദ്ഗുരു ശുകവർത്മനാ<br>
ആഭാതി പരമവ്യോമ്നി<br>
പരിപൂർണ്ണ കലാനിധി

ലീലയാകാലമധികം<br>
നീത്വാന്തേ സമഹാപ്രഭുഃ<br>
നിസ്വം വപുസ്സമത്സൃജ്യ<br>
സ്വം ബ്രഹ്മവപുരാസ്ഥിതഃ "

മഹാപ്രഭു, സർവ്വജ്ഞൻ, പരിപൂർണ്ണകലാനിധി തുടങ്ങിയ വിശേഷണങ്ങൾ കൊണ്ട് ചട്ടമ്പിസ്വാമികളുടെ സിദ്ധികളാകെ ധ്വന്യാത്മകമായി രണ്ട് അനുഷ്ടിപ്പ് ശ്ലോകങ്ങളിലൂടെ വരച്ചുകാട്ടിയ ശ്രീനാരായണഗുരുവാകട്ടെ സ്വാമിയുടെ ജീവചരിത്രം സംക്ഷിപ്തമായി രചി

ക്കുകയാണ് ചെയ്തത്. ഈ നിരീക്ഷണത്തിലെ ഓരോ പദവും ശ്രദ്ധാപൂർവ്വമായ പഠനം അർഹിക്കുന്നു.

ഋഷിയും ജ്ഞാനിയും ആത്മീയാചാര്യനുമായ ശ്രീചട്ടമ്പിസ്വാമികളുടെ അന്വേഷണബുദ്ധി ചെന്നെത്താത്ത വൈജ്ഞാനിക മേഖലകളില്ല. രാജ്യചരിത്രം, സ്ഥലചരിത്രം , നരവംശചരിത്രം, ഭൂമിശാസ്ത്രം, ജ്യോതിശാസ്ത്രം, ശരീരശാസ്ത്രം, വൈദ്യശാസ്ത്രം, സംഗീതം, പാചകം, പരിസ്ഥിതിവിജ്ഞാനം, ജീവകാരുണ്യം തുടങ്ങി ഗുസ്തി വരെയുള്ള സകലകലകളിലും ശാസ്ത്രങ്ങളിലും ആഴത്തിലുള്ള അറിവുകൾ നേടിയിരുന്നു സ്വാമികൾ. 'ലീലയാ കാലമധികം നീത്വാ' എന്നു ഗുരുദേവൻ പറയുമ്പോൾ വിജ്ഞാനമേഖലകളിലെ ഈ വ്യവഹാരങ്ങളെയാണ് സൂചിപ്പിക്കുന്നത്.

'അഗസ്ത്യൻ' എന്ന തൂലികാനാമത്തിന് പിന്നിൽ മറഞ്ഞു നിന്നുകൊണ്ട് 'സദ്ഗുരു' തുടങ്ങിയ അക്കാലത്തെ മാസികകളിൽ സ്വാമിജി എഴുതിയ ലേഖനങ്ങളും പഠനങ്ങളും ഇപ്പോൾ ഒന്നൊന്നായി കണ്ടെടുത്തുകൊണ്ടിരിക്കുന്നു. 1924 ൽ സമാധിയാകുന്നതിന് തൊട്ടു മുൻപായി സദ്ഗുരു മാസികയിൽ വന്ന രണ്ടു ലേഖനങ്ങളാണ് 'തമിഴകം' (1922), 'ദ്രാവിഡമാഹാത്മ്യം' (1923) എന്നിവ. എന്റെ പ്രിയസുഹൃത്തും ഗവേഷകനുമായ സുരേഷ്മാധവ് കണ്ടെടുത്ത് പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്ന ഈ പഠനങ്ങൾക്ക് അവതാരികക്കുറുപ്പ് എഴുതണമെന്ന് അഭ്യർത്ഥിച്ചപ്പോഴാണ് സ്വാമിജിയുടെ സർവ്വജ്ഞത്വത്തെപ്പറ്റി ഇങ്ങനെ അനുസ്മരിക്കാനിടയായത്.

അഗസ്ത്യൻ എന്ന തൂലികാനാമം സ്വീകരിക്കുന്നതിൽ തന്നെ സ്വാമികളുടെ ദ്രാവിഡത്തനിമയോടുള്ള നിലപാട് പ്രകടമാണ്. കഴിഞ്ഞ നൂറ്റാണ്ടിന്റെ ആദ്യപാദം അവസാനിക്കും മുമ്പേ സമാധിസ്ഥനായ സ്വാമിജി 1913 ൽ പ്രസിദ്ധം ചെയ്ത 'പ്രാചീനമലയാളം' ഒന്നാം ഭാഗം കേരള ചരിത്രഗവേഷണരംഗത്ത് വിപ്ലവകരമായ ഒരു വിസ്ഫോടനം തന്നെ സൃഷ്ടിച്ചു. കേരളം പരശുരാമൻ മഴുവെറിഞ്ഞ് കടലിൽ നിന്നും വീണ്ടെടുത്ത കരയാണെന്നും ജനശൂന്യമായ ആ പുതുമണ്ണിലേക്ക് കൊണ്ടുവന്ന് കുടിയിരുത്തപ്പെട്ട ആദിജനതയാണ് കേരളബ്രാഹ്മണരെന്നും മറ്റുമുള്ള ഐതീഹ്യങ്ങളുടെ കാടുംപടലും വെട്ടിമാറ്റി കേരള ചരിത്രപഠിതാക്കൾക്ക് പുതിയൊരു അന്വേഷണമാർഗ്ഗം തന്നെ തുറന്നുകൊടുക്കുകയായിരുന്നു സ്വാമി. ആദിവാസികൾ ബ്രാഹ്മണരല്ല നാഗത്താൻമാരാണെന്ന് പ്രമാണസഹിതം ആ ഗ്രന്ഥത്തിൽ

വിശദീകരിച്ചിട്ടുണ്ട്. നാഗത്താൻമാരെപ്പറ്റി പുനരന്വേഷണത്തിനു പ്രേരണനൽകുന്ന ആ ചരിത്രഗ്രന്ഥം കേരളചരിത്രപഠനരംഗത്തെ ഒരമൂല്യ സംഭാവനയാണ്.

'വേദാധികാരനിരൂപണം' എന്ന പ്രൗഢോജ്ജ്വലമായ ഗവേഷണപ്രബന്ധം ആ രംഗത്തെ അമൂല്യമായ മറ്റൊരു രത്നഖനിയാണ്. ആ പുസ്തകം വായിച്ചുപഠിച്ച നടരാജഗുരു അത്ഭുതപരതന്ത്രനായി വിളിച്ചുപറഞ്ഞത് ഇതെഴുതിയ കടലാസിന് തീ പിടിച്ചില്ലല്ലോ എന്നാണ്.

ബ്രാഹ്മണരുടെ വേദാധികാരാവകാശത്തെ പാടേപൊളിച്ചെഴുതിയ ആ പ്രൗഢമനോഹരമായ ഗവേഷണപഠനത്തിന് തുല്യമായി മലയാളത്തിലെന്നല്ല, ഇന്ത്യൻ ഭാഷകളിൽ തന്നെ മറ്റൊന്നില്ല. ഈ വിശിഷ്ടകൃതി ഇന്ത്യയിലെ സകലഭാഷകളിലേയ്ക്കും വിദേശഭാഷകളിലേയ്ക്കും വിവർത്തനം ചെയ്യപ്പെടേണ്ടകാലം അതിക്രമിച്ചിരിക്കുന്നു. ഓരോ കൃതിയിലും സ്വാമിജിയുടെ നിശിതമായ ഗവേഷണപ്രതിഭാസ്ഫുരണം പ്രകടമാണ്. സ്വാമിജിയുടെ കൃതികൾ ഓരോന്നും എടുത്തു പറയുവാനുള്ള സന്ദർഭമല്ല ഇത്. തമിഴർ ആയിരത്തിഎണ്ണൂറ് വർഷം മുമ്പ് (The Tamils Eighteen Hundred years ago) എന്ന അയ്യങ്കാരുടെ പ്രശസ്തമായ ചരിത്രഗ്രന്ഥത്തെ ആസ്പദമാക്കി നടത്തുന്ന വിമർശനാത്മകമായ ഒരു സ്വതന്ത്രനിരീക്ഷണമാണ് 'തമിഴകം' എന്ന ആദ്യ പ്രബന്ധം. ആറ് അദ്ധ്യായങ്ങളിലായി ചർച്ചചെയ്യപ്പെടുന്ന ദക്ഷിണേന്ത്യാചരിത്രത്തിലെ പരാമർശങ്ങൾ കേരളീയരുൾപ്പെടുന്ന തമിഴരുടെ പ്രാചീന സംസ്കൃതിയുടെ പരിശോധനയും സ്ഥാപനവുമാണ്.

ഏതാണ്ട് അതിന്റെ തുടർച്ചയെന്നു പറയാവുന്ന ഒരു ലഘുലേഖനമാണ് ദ്രാവിഡ മാഹാത്മ്യം . 'പ്രാചീനമലയാള' ത്തിന്റെ അനുബന്ധപഠനങ്ങൾ എന്നോ ആമുഖകുറിപ്പുകൾ എന്നോ വിശേഷിപ്പിക്കാവുന്ന ചരിത്രനിരീക്ഷണങ്ങളാണിവ. ചെമ്പുപട്ടയങ്ങളിലെ ലിഖിതങ്ങളെ ഉദ്ധരിച്ച് ഭാഷാരീതി പരിശോധിക്കുന്ന സമ്പ്രദായം സ്വാമിയുടെ ശാസ്ത്രീയവീക്ഷണം വ്യക്തമാക്കുന്നു.ചെമ്പ് പട്ടയങ്ങളിൽ ഉള്ളടങ്ങിയിരിക്കുന്ന ചരിത്രവസ്തുതകളെകുറിച്ച് പറയുന്നതും അതിപ്രധാനമാണ്. തിരുവല്ലാചെപ്പേടിന്റെ തുടക്കത്തിൽ നിന്നും ഇടയ്ക്കു നിന്നും അന്ത്യത്തിൽ നിന്നും ഏതാനും ചെമ്പോലകൾ കാണുന്നില്ല.എടുത്തുമാറ്റിയതാവാനിടയുണ്ട് ക്ഷേത്രവസ്തു സ്വന്തമാക്കി

ദേവസ്വം ബ്രഹ്മസ്വമാക്കിയവരാവാം ഇത് പറ്റിച്ചത്. ഭട്ടാരതിരുവടി, പടാരതിരുവടി എന്നിവരെ പറ്റിയും സ്വാമിയുടെ പ്രബന്ധത്തിൽ പരാമർശം കാണുന്നു.ഭട്ടാരതിരുവടികൾ പടിഞ്ഞാറൻ തീരങ്ങളിലെ ആദ്യകാല ജൈനർ വൈഷ്ണവമതത്തിലേക്ക് വന്നവരാണ്. അടികൾ, തിരുവടികൾ എന്നിവർ തീർത്ഥപാദരാണ്. പാദങ്ങൾ തീർത്ഥങ്ങളായുള്ളവർ എന്നർത്ഥം.

മലയാളഭാഷയുടെ ഉല്പത്തി വിചിന്തനത്തിൽ ആർക്കിയോളജി പ്രസിദ്ധീകരണങ്ങൾ പരിശോധിച്ച് വടക്കും കൂറിന്റെ ഭാഷോല്പത്തിപാദത്തെ ശാസ്ത്രീയമായി നിരാകരിക്കുന്നു. മലയാളഭാഷയുടെ സ്വതന്ത്ര വ്യക്തിത്വ സ്ഥാപനത്തിൽ ലീലാതിലകവും കേരളപാണിനീയവും മുൻനിർത്തി ശരിയായ നിലപാട് അംഗീകരിക്കുന്നു. എന്നാൽ എഴുത്തച്ഛനാണ് മലയാള അക്ഷരമാല സൃഷ്ടിച്ചതെന്ന അഭിപ്രായം പരിശോധനാർഹമാണ്. എഴുത്തച്ഛന് മൂന്നോ നാലോ നൂറ്റാണ്ട് മുൻപേ തന്നെ ഇന്ന് നാം എഴുതുന്ന മലയാള അക്ഷരങ്ങൾ കേരളത്തിൽ പ്രചാരം നേടിക്കഴിഞ്ഞിരുന്നു. (തിരുവല്ലാശാസനത്തിലെ അരി, അരിശി എന്നീ പ്രയോഗങ്ങൾ സ്വാമി ചൂണ്ടികാട്ടുന്നുമുണ്ട് എന്നത് ശ്രദ്ധേയമാണ്.) സംസ്കൃതം എഴുതാൻ പല്ലവരുടെ കാലത്തോ അതിന് മുമ്പോ (A.D 7-ാം ശതകം) പ്രയോഗത്തിൽ വന്ന ഗ്രന്ഥലിപിയാണ് പിന്നീട് മലയാളഭാഷയുടെ തനതു ലിപിയായി മാറിയത്. മണിപ്രവാള കവികൾ, എഴുത്തച്ഛന്റെ മുൻഗാമികളും ഗുരുക്കൻമാരുമായ കണ്ണശ്ശൻമാർ എന്നിവരെല്ലാം ഈ അക്ഷരത്തിൽ ആണ് തങ്ങളുടെ കൃതികൾ എഴുതിയത്. വട്ടെഴുത്തുകാലം കഴിഞ്ഞ് വെട്ടി എഴുതാതെ, ഓലയിലും കടലാസിലും എഴുതേണ്ടി വന്നപ്പോഴാണ് കോലെഴുത്തുണ്ടായത് ; കോലെഴുത്തല്ല ആദ്യം ഉണ്ടായത്. എഴുത്തച്ഛന് മുമ്പേ സംസ്കൃതഭാഷയിൽ നിന്ന് വാല്മീകിരാമായണം, വ്യാസമഹാഭാരതം, മഹാഭാഗവതം, ഭഗവദ്ഗീത, ബ്രഹ്മാണ്ഡപുരാണം, ശിവരാത്രി മാഹാത്മ്യം തുടങ്ങിയ കൃതികൾ മലയാള ഭാഷയിൽ രചിച്ച് ഭാഷാസാഹിത്യത്തെ സമ്പുഷ്ടമാക്കിയ കണ്ണശ്ശകവികളോ അവരുടെ കൃതികളോ ദീർഘദൃഷ്ടിയും ചരിത്രാന്വേഷിയുമായ ചട്ടമ്പിസ്വാമികളുടെ കണ്ണിൽ പോലും പെട്ടില്ല എന്നത് അത്ഭുതം ഉളവാക്കുന്നു. 1894 ൽ ഭാഷാപോഷിണിയുടെ ആദ്യലക്കങ്ങളിലൂടെ ബാലകാണ്ഡവും അയോധ്യയുടെ ഭാഗവും പ്രകാശം കണ്ടിരുന്നുവെന്ന് ഓർക്കുമ്പോൾ അത്ഭുതം ഇരട്ടിയാകുന്നു. ഭാഗ്യദോഷം സംഭവിച്ചത് ഈ ആദികവികൾക്കോ മലയാളഭാഷയ്ക്കോ എന്ന ചിന്തയും ഈ സന്ദർഭത്തിൽ പൊന്തിവരുന്നു.

കേരളചരിത്രവും സംസ്കാരവും ഇത്രയേറെ ശ്രദ്ധാപൂർവ്വം പഠിച്ച ഒരു പണ്ഡിതൻ അക്കാലത്ത് കേരളത്തിൽ ഉണ്ടായിരുന്നില്ല എന്നതും സ്വാമിജിയുടെ അധ്യാത്മികപരിവേഷത്തിന് പുറത്ത് മറ്റൊരു മഹാപരിവേഷം സൃഷ്ടിച്ചിരിക്കുന്നു. ചട്ടമ്പിസ്വാമിയുടേതായി കണ്ടെടുക്കേണ്ട നിധികൾ ഇനിയും ഈ ഭൂമിയിൽ നിക്ഷിപ്തമായുണ്ട്. അവ ഒന്നൊന്നായി കണ്ടെടുക്കാനിടയാവട്ടെ എന്ന പ്രാർഥനയോടെ ഈ കൃതികൾ കണ്ടെത്തി പ്രസിദ്ധം ചെയ്യാൻ മുന്നോട്ട് വന്ന സുരേഷ്മാധവിനും പന്മന ആശ്രമം പ്രസിദ്ധീകരണശാലയ്ക്കും എന്റെ അഭിനന്ദനങ്ങൾ.

*********************



ചട്ടമ്പിസ്വാമികൾ ശ്രീനാരായണഗുരു, തീർത്ഥപാദസ്വാമികൾ എന്നീ ശിഷ്യൻമാർക്കൊപ്പം പ്രാക്കുളത്ത് തോട്ടുവയൽ ബംഗ്ലാവിൽ. മഹാസമാധിയ്ക്ക് നാൽപത് ദിവസം മുൻപ് എടുത്ത ചിത്രം

# വേരുകളിൽ നിവർന്ന് പ്രകാശത്തിനുനേരെ വളരുന്ന ചോദ്യങ്ങൾ

സുരേഷ് മാധവ്

ബോധോദയത്തിലെത്തിയ ഒരാളുടെ സ്വഭാവം വിലയിരുത്തുക എന്നത് വലിയ ബുദ്ധിമുട്ടുള്ള കാര്യമാണ്. സെൻബുദ്ധിസ്റ്റുകളിൽമാത്രമല്ല, പെരുമാറ്റത്തിന്റെ വ്യാകരണം വെളിപ്പെടുത്താത്ത ശൈവസിദ്ധൻമാരുടെ കാര്യത്തിലും ഇത് പ്രസക്തമാണ്. അവർ പ്രകൃതിയിൽ ലീലാപൂർവ്വം ജീവിക്കുകയും ശരീരമായി വന്നെത്തിയ കർമ്മവിധികളുടെ വാസനാപർവ്വം അനുഭവിച്ചുതീർക്കുകയും ചെയ്യുന്നു. രസ നിർഭരമായ പ്രപഞ്ചത്തിന്റെ മായികത മുഴുവൻ ഇന്ദ്രിയങ്ങളായി നമ്മുടെ ശരീരത്തിൽ രൂപപ്പെട്ടിരിക്കുകയാണ്. പ്രപഞ്ചത്തിന്റെ കേന്ദ്രം ഞാനാണെന്നുള്ള ചിന്ത അഹംബോധവും പ്രപഞ്ചം എന്റെ ഭാഗമാണ് എന്ന ബോധം ആത്മബോധവുമാണ്. ഈ തിരിച്ചറിവിന്റെ പിറവിസിദ്ധിയാണ് ചട്ടമ്പി സ്വാമികളെ ബോധരസികനാക്കി മാറ്റിയത്. ശരീരം എന്ന ഈ കളിമൺപാവയുടെ ചരട് പൊട്ടുമെന്ന് ജ്ഞാനി അറിയുന്നു. അതുവരേയും ജീവിതത്തിന്റെ രഹസ്യം തന്റെ പ്രവൃത്തിയിലൂടെ തന്റെ ചുറ്റുമുള്ളവർക്ക് പറഞ്ഞുകൊടുത്ത് ജീവാനുഭവം തീർക്കാമെന്നും അവർ അറിയുന്നു. ചട്ടമ്പിസ്വാമികളുടെ ബോധേന്ദ്രിയങ്ങളിൽ ഒരു സ്നേഹസംസ്ക്കാരത്തെ ഉറപ്പിച്ചുനിറുത്താനുള്ള വേരുറപ്പ് ഉണ്ടായിരുന്നു. ആത്മാന്വേഷണത്തിന്റെ കാര്യത്തിൽ സാമ്പ്രദായികമായൊരു ഗുരുസങ്കല്പം അദ്ദേഹത്തിനില്ലായിരുന്നു. ഭൂമിയുടെ ബന്ധന രൂപമായ ഗുരുത്വാകർഷണങ്ങളിൽ നിന്ന് ബോധാനുഭവം കൊണ്ട് സ്വാമി മാറിനിന്നു. വികർഷണങ്ങളോടായിരുന്നു സ്വാമിക്ക് പ്രിയം. അധികാരത്തേയും അറിവിനേയും കുറിച്ചുള്ള വരേണ്യവ്യാജനിർമ്മിതികൾ ഇനി ഭാവിയുടെ ചരിത്രത്തിൽ ഉണ്ടാകരുതെന്ന് സ്വാമി ചിന്തിച്ചത്

കൊണ്ടാണ് വേദാധികാരനിരൂപണവും പ്രാചീന മലയാളവും നമുക്ക് കിട്ടിയത്. ശരീരാവയവംപോലെ മാറിക്കഴിഞ്ഞിരുന്ന ചില ജാത്യാചാരങ്ങൾ തൊലിയുരിച്ചെറിയുന്നതിനുള്ള ശരിയായ ശസ്ത്രക്രിയ അദ്ദേഹത്തിന് വശമുണ്ടായിരുന്നു. അത്തരം ആശയഛേദനങ്ങളുടെ ഭാഗമായി വ്യാസനും, ശങ്കരനും, ക്രിസ്തുവും ചട്ടമ്പിസ്വാമികളുടെ വിമർശപാഠങ്ങളിൽ സ്ഥാനം പിടിക്കുകയായിരുന്നു. മറ്റു പലരേയും പോലെ ഓരോ നിലപാടുകളേയും സാന്ദർഭികമായി ഉപയോഗിക്കുന്ന രാഷ്ട്രീയ നയം സ്വാമിക്കില്ലായിരുന്നു എന്ന് ഇടതുപക്ഷ ചിന്തകനായ സഖാവ് പി. ഗോവിന്ദപിള്ള പന്മന ആശ്രമത്തിൽ നടത്തിയ ഒരു പ്രസംഗത്തിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.

അവബോധിക്ക് മുന്നിലും, ഉള്ളിലും മുൻവിധിയുടേതായ കാലമില്ല. കാലാതിവർത്തിയായ ബോധത്തിന്റെ ചിന്താനുഭവമാണ് എല്ലാ വിമർശന സന്ദർഭങ്ങളിലും സ്വാതന്ത്ര്യമായി സ്വാമി അനുഭവിച്ചത്. അതുകൊണ്ടാണ് നടരാജ ഗുരു സൂചിപ്പിച്ചതുപോലെ, എഴുതിയ കടലാസ്പോലും കത്തുന്ന ആശയങ്ങൾ സദ്ഗുരു മുഖംനോക്കാതെ ആവിഷ്ക്കരിച്ചത്. കാലാകാലങ്ങളിൽ സാധാരണ മനുഷ്യർ മെനഞ്ഞെടുക്കുന്ന മഹാപുരുഷ നിർമ്മിതിയിലും ചരിത്രപുളകങ്ങളിലും ഇറങ്ങി നടക്കാതെ, സംസ്ക്കാരത്തിന്റെ വേരുകൾ ഉറപ്പിച്ചു നിർത്തുന്ന അന്വേഷണ ഗൗരവങ്ങളിലാണ് സ്വാമി ശ്രദ്ധിച്ചത്.അതുകൊണ്ടാണ് വംശബോധത്തിന്റെയും തനതുഗോത്രസ്നേഹത്തിന്റെയും ഈ ഉത്തരോത്തര കാലത്ത് സ്വാമിയുടെ ലിഖിതങ്ങൾ ചരിത്രലാഭത്തിന്റെ കാതലാർന്ന ഈടുവെപ്പുകളായി മാറുന്നത്. ചരിത്രത്തിന്റെ മേനിനടിപ്പിൽ അധികാരകുത്തകയുടെ ഉത്പത്തികഥകൾ പടച്ചവരാരെന്നും അറിവിന്റെ രഹസ്യങ്ങളെന്തെന്നും സ്വാമി എണ്ണി എണ്ണി പറഞ്ഞുതന്നു. ചട്ടമ്പി സ്വാമിയുടെ നോട്ടങ്ങൾ നമ്മുടെ വേരുകളുടെ ബലമളന്നവയായിരുന്നു. അതാണ് പുസ്തകങ്ങളായി നമുക്ക് കിട്ടിയത്. അറിവിന്റെ കുത്തകാവകാശത്തെയാണ് ചട്ടമ്പിസ്വാമി പൊളിച്ചതെന്ന് ഇ. എം. എസ്. ദേശാഭിമാനി യിൽ എഴുതിയ ഡയറിക്കുറുപ്പിൽ ചൂണ്ടിക്കാണിക്കുന്നു. തന്റെ ഇന്ദ്രിയങ്ങളിൽ സമാഹരിച്ചിരുന്ന ഊർജ്ജത്തെ അറിവായും തിരിച്ചറിവായും സമൂഹബോധത്തിൽ അടയാളപ്പെടുത്തുകയായിരുന്നു ചട്ടമ്പിസ്വാമികൾ. വാക്കുകളായി വന്ന ആ അടയാളങ്ങൾ തദ്ദേശീയ സാമൂഹിക സ്വത്വത്തെ ഒരു സംഘബോധമായി രൂപപ്പെടുത്താൻ നമ്മെ സഹായിച്ചു. സ്വാമിയുടെ ഓരോ കൃതിയും ചിന്തയുടെ ബഹുസ്വരതാമാനങ്ങൾ തെളിച്ചുതരുന്നു. അത്

നമ്മുടെ ഉറങ്ങിയ ബോധത്തെ നിരന്തരം പ്രഹരിച്ചുകൊണ്ട് പുതിയ സംവാദമണ്ഡലങ്ങൾ തുറന്നിടുന്നു. വേരുകളിൽ നിവർന്ന് പ്രകാശത്തിനുനേരെ വളരുന്ന ഈ യുക്തിവിചാരങ്ങൾ പുതിയ ചോദ്യങ്ങളായി നമ്മെ ഉണർത്താനുതകുന്നു.

## 'തമിഴക'ത്തിന്റെ ഉള്ളിൽ

ചട്ടമ്പിസ്വാമികൾ 'അഗസ്ത്യൻ' എന്ന പേരിൽ എഴുതിയ തമിഴകം എന്ന പ്രബന്ധം ആദ്യമായി പ്രസിദ്ധീകരിച്ചത് കൊല്ലവർഷം 1922ഓഗസ്റ്റ്-സെപ്റ്റംബർ(കന്നിയിൽ)പുറത്തിറങ്ങിയ സദ്ഗുരു മാസികയിലാണ്. (ലക്കം 7 പുസ്തകം 2). സ്വാമികളുടെ ജീവിതകാലത്തുതന്നെയാണ് ഈ ദീർഘ ലേഖനം വെളിച്ചം കണ്ടത്. പിന്നീട് കൊ. വ. 1110 (A.D1932)-ൽ പറവൂർ കെ. ഗോപാലപിള്ള എഴുതിയ "പരമഭട്ടാര ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾ" എന്ന ജീവചരിത്ര ഗ്രന്ഥത്തിൽ പ്രസ്തുത പ്രബന്ധത്തിന്റെ മൂന്ന് ചെറിയ ഖണ്ഡങ്ങൾ ഉൾപ്പെടുത്തി. ചട്ടമ്പിസ്വാമികളുടെ കൃതികളെക്കുറിച്ച് പിന്നീട് വന്ന പുസ്തകങ്ങളിൽ തമിഴകത്തിന്റെ രണ്ട് പേജ് മാത്രം വരുന്ന ഈ പാരഗ്രാഫുകൾ എടുത്തുചേർക്കുക മാത്രമാണ് ഗ്രന്ഥ നിർമ്മാതാക്കൾ ചെയ്തത്. 'സദ്ഗുരു'വിൽ പ്രസിദ്ധീകരിച്ച തമിഴകം എന്ന ദീർഘ പ്രബന്ധം ഇത്രയും കാലം വിസ്മൃതിയിലായിരുന്നു.ഡോ.കെ. മഹേശ്വരൻനായർ തയ്യാറാക്കിയ 'ചട്ടമ്പിസ്വാമികൾ-ജീവിതവും കൃതികളും' എന്ന വലിയ ഗ്രന്ഥത്തിൽ ചട്ടമ്പിസ്വാമിയുടേതായി കേട്ടിട്ടുള്ളതും കിട്ടിയിട്ടില്ലാത്തതുമായ കൃതികളുടെ കൂട്ടത്തിലാണ് 'തമിഴക'ത്തെ ഉൾപ്പെടുത്തിയിരിക്കുന്നത്. (പേജ് 988)

തമിഴക ത്തെക്കുറിച്ച് പറവൂർ കെ. ഗോപാലപിള്ള എഴുതിയതിങ്ങനെയാണ്:-

"ഈ ലേഖനം അഗസ്ത്യൻ എന്ന കൃതകനാമത്തിലാണ് പ്രസിദ്ധപ്പെടുത്തിയിട്ടുള്ളത്. ഈ ലേഖനത്തിൽ അടങ്ങിയ ആശയങ്ങളിൽ പലതും ശ്രീസ്വാമി തിരുവടികളുടെ തിരുമുഖത്തുനിന്ന് പലർക്കും കേൾക്കാൻ ഇടവന്നിട്ടുള്ളതാണ്. പ്രാചീന മലയാളത്തിന്റെ ഒന്നാം ഭാഗത്തിൽ അവിടവിടെയായി സൂചിപ്പിക്കപ്പെട്ടിട്ടുള്ളതും രണ്ടാം ഭാഗത്തിൽ ചേർക്കുമെന്ന് പ്രസ്താവിച്ചിട്ടുള്ളതും ആയ പല പ്രാചീന ചരിത്ര രഹസ്യങ്ങളും ഈ പ്രബന്ധത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്. ആര്യസംസ്ക്കാരത്തേക്കാൾ എത്രയോ പ്രാചീനമാണ് ദ്രാവിഡ സംസ്ക്കാരം എന്നു തെളിയിക്കുന്നതിനു ആധാരമായിരിക്കുന്ന തെളിവുകളാണ്

ഇതിൽ പ്രാധാന്യത്തെ അർഹിക്കുന്നത്. ദേശ ചരിത്രത്തിലും ഭാഷാ ചരിത്രത്തിലും കടന്നുകൂടിയിട്ടുള്ള പല പ്രമാദങ്ങൾക്കും ഈ പ്രബന്ധം ഒരു പരിഹാരമുണ്ടാക്കുമെന്നാണ് എന്റെ പ്രതീക്ഷ" (പരമഭട്ടാചാര്യ ശ്രീ ചട്ടമ്പി സ്വാമി തിരുവടികൾ, പേജ് 336, (1932)

ദ്രാവിഡസംസ്ക്കാരത്തെ അടിസ്ഥാനപ്പെടുത്തിയുള്ള നിരീക്ഷണങ്ങൾ 'പ്രാചീന മലയാള' ത്തിൽ സ്വാമി അവതരിപ്പിച്ചിട്ടുണ്ട്. 1913-ലാണ് പ്രാചീന മലയാളത്തിന്റെ ഒന്നാം ഭാഗം തിരുവനന്തപുരം കമലാലയ പ്രസ്സിൽനിന്ന് പ്രസിദ്ധീകരിച്ചത്. മറഞ്ഞുകിടന്ന രണ്ടാം ഭാഗത്തിന്റെ കൈയ്യെഴുത്തു പ്രതി കണ്ടെത്തിയത് 2010-ലാണ്. ഇരിങ്ങാലക്കുട കൂടൽമാണിക്കം ക്ഷേത്രത്തിലെ തച്ചുടയകയ്മളുടെ ഭാര്യ വീടായ വെട്ടിയാട്ടിൽ തറവാട്ടിൽ നിന്ന് ശ്രീ. വൈക്കം വിവേകാനന്ദനാണ് അത് കണ്ടെടുത്തത്. തിരുവനന്തപുരത്തെ സെന്റർ ഫോർ സൗത്ത് ഇന്ത്യൻ സ്റ്റഡീസ് പ്രസ്തുത ഗ്രന്ഥം പ്രസിദ്ധീകരിക്കുകയും ചെയ്തു.

ബ്രാഹ്മണർക്കുള്ള വിവിധ നാമങ്ങളെക്കുറിച്ചും ജാതിരൂപാന്തരങ്ങളെക്കുറിച്ചും പ്രമാണ സഹിതം പ്രസ്തുത പുസ്തകത്തിൽ വിശദീകരണമുണ്ട്.

തമിഴകം എന്ന കൃതിയെക്കുറിച്ച് പലേടത്തും പരാമർശം ഉണ്ടായിട്ടുണ്ടെങ്കിലും അതിന്റെ പൂർണരൂപം കിട്ടിയിരുന്നില്ല. എൺപത്തിയെട്ടു വർഷമായി 'സദ്ഗുരു' മാസികയിൽ മറഞ്ഞു കിടന്ന പ്രബന്ധമാണ് ഇപ്പോൾ ഈ ലേഖകൻ കണ്ടെടുത്ത് പന്മന ആശ്രമം പബ്ലിക്കേഷൻസ് പ്രസിദ്ധീകരിക്കുന്നത്.വിഷയക്രമമനുസരിച്ചും വായനാസൗകര്യത്തിനുവേണ്ടിയും തമിഴകത്തെ ഇവിടെ ആറ് അധ്യായങ്ങളാക്കി വിഭജിച്ചിരിക്കുന്നു.

## പൗരസ്ത്യതാബോധത്തിന്റെ ബലരൂപം

പ്രാദേശിക സ്വത്വവാദം എന്ന നിലയിൽ ഇരുപതാം നൂറ്റാണ്ടിന്റെ അവസാനദശകങ്ങളിൽ പ്രചരിച്ച ഓറിയന്റലിസം കോളനീയ പ്രത്യയശാസ്ത്രം അവതരിപ്പിച്ച യൂറോപ്യൻ സാർവ്വലൗകികാശയങ്ങളെ തുറന്നു കാട്ടുന്നുണ്ട്.അഭിവ്യക്തമാകാത്ത ആൾക്കൂട്ടങ്ങളായി പൗരസ്ത്യരെ കാണുന്ന പാശ്ചാത്യ മനോഭാവത്തിനെതിരെയാണ് എഡ്വേർഡ് സെയ്ദിനെപ്പോലുള്ളവർ പ്രാന്തീയവാദം അവതരിപ്പിക്കുന്നത്. ബൃഹദ് ആഖ്യാനങ്ങളായി മാറുന്ന അധീശഭാഷകൾ എങ്ങനെ പ്രാദേശിക ഭാഷകളെ ഇല്ലാതാക്കുമെന്നാണ് ലിയോത്താർ, ലക്കാൻ തുടങ്ങിയവർ ചൂണ്ടി

ക്കാട്ടിയത്. ഭാഷയുടെ ഉത്കൃഷ്ട - അപകൃഷ്ട സങ്കല്പങ്ങൾ നാഗരിക തയുടെ സംഭാവനയാണ്. ഭാഷയെ മാത്രമല്ല, സിദ്ധമായ സംസ്ക്കാരാനുഭവങ്ങളെ മുഴുവൻ അത് പാശ്ചാത്യവീക്ഷണത്തിൽ വിലയിരുത്തുകയും തരംതാഴ്ത്തുകയും ചെയ്യുന്നു. ഈ സമകാല സംസ്കാര സംഘർഷങ്ങൾക്കിടയിൽ ചട്ടമ്പിസ്വാമിയുടെ തമിഴക വും ദ്രാവിഡ മാഹാത്മ്യവും പുതിയ ജൈവപാഠങ്ങളായിത്തീരുകയാണ്.

താഴെപ്പറയുന്ന ലക്ഷ്യങ്ങളാണ് തമിഴക ത്തിലൂടെ ചട്ടമ്പിസ്വാമി സ്ഥാപിച്ചെടുക്കുന്നത്. 'തിരുവിട' മാകാം ദ്രാവിഡമായി മാറിയത് എന്ന കണ്ടെത്തലിനെ ന്യായീകരിക്കുന്നു. ടി. ഗോപിനാഥറാവു, എ. ആർ. രാജരാജവർമ്മ എന്നിവരുടെ ഭാഷോത്പത്തിവാദത്തെ സ്വാമി സ്വീകരിക്കുന്നു. മലയാളസാഹിത്യ ചരിത്രസംഗ്രഹവിമർശത്തിൽ വടക്കുംകൂർ രാജരാജവർമ മുന്നോട്ടു വയ്ക്കുന്ന നിഗമനങ്ങളെ ചടുലതയോടെ ഖണ്ഡിക്കുന്നു. ഗവേഷകനും ഭാഷാപഠിതാവിനും അസ്ഥിയും മാംസവുമായിരിക്കേണ്ടത് യുക്തിയും സൂക്ഷ്മജാഗ്രതയുമാണെന്ന് സ്വാമി ഈ ഖണ്ഡനത്തിലൂടെ തെളിയിക്കുന്നു. വട്ടെഴുത്തുലിപികളെക്കുറിച്ചുള്ള നിരീക്ഷണങ്ങൾ ക്ലാസിക്കൽഭാഷാ വാദത്തിന്റെ സംവാദപശ്ചാത്തലത്തിൽ കൂടുതൽ പ്രസക്തമാകുന്നുണ്ട്. എഴുത്തച്ഛൻ മലയാള അക്ഷരമാല സൃഷ്ടിക്കുന്നതിനുമുമ്പ് തമിഴ് വട്ടെഴുത്തക്ഷരങ്ങൾ തന്നെയാണ് മലയാളത്തിലുണ്ടായിരുന്നതെന്നും ഇന്നത്തെ ലിപികൾ തമിഴ് ഗ്രന്ഥാക്ഷരത്തിൽ നിന്നും പരിഷ്ക്കരിച്ചവയാണെന്നും സ്വാമി ചൂണ്ടിക്കാണിക്കുന്നു. കേരവും കേരളവുമായി ബന്ധമില്ലെന്ന നിലപാടാണ് സ്വാമിയുടേത്. 'കരൈയള്' മാകാം കേരളമായി മാറിയതെന്നാണ് അദ്ദേഹത്തിന്റെ പക്ഷം. (പ്രാദേശിക ചരിത്രകാരനായ പാവുമ്പ ഗംഗാധരൻപിള്ളയുടെ 'കേരള ചരിത്രം :പുതിയ വെളിപ്പെടുത്തലുകൾ' (2009) എന്ന കൃതിയിൽ കരയളം കേരളമായി മാറിയതാണെന്ന് പറയുന്നുണ്ട്. അദ്ദേഹം തമിഴകം എന്ന പ്രബന്ധം കണ്ടുകാണാൻ വഴിയില്ല). കൊച്ചിയിലുള്ള തിരുവഞ്ചിക്കുളം തന്നെയാണ് ചേരരാജ്യത്തിന്റെ തലസ്ഥാനമെന്നും സ്വാമി തീർച്ചപ്പെടുത്തുന്നു. ആര്യന്മാരുടെ വരവിന് മുമ്പുതന്നെ പരിഷ്കാരബോധം നേടിയ തമിഴകത്തെയാണ് പ്രബന്ധത്തിൽ വിദ്യാധിരാജൻ പരിചയപ്പെടുത്തുന്നത് ദ്രാവിഡമാഹാത്മ്യം എന്ന പ്രബന്ധം ഈ ആശയങ്ങളെ ഉറപ്പിച്ചെടുക്കുകയാണ് ചെയ്യുന്നത്.

## 'ദ്രാവിഡമാഹാത്മ്യം' പറയുന്നത്

കൊല്ലവർഷം 1098 ലെ (A.D 1923) സദ്ഗുരു വിന്റെ ഇടവം,

മിഥുനം ലക്കങ്ങളിലാണ് ദ്രാവിഡമാഹാത്മ്യം പ്രസിദ്ധീകരിച്ചത്. സ്വാമികൾ പറഞ്ഞുകൊടുത്ത കാര്യങ്ങൾ എൻ. എം. ബി. എന്ന പേരിൽ ഗൃഹസ്ഥശിഷ്യന്മാരിലാരോ ലേഖനമാക്കി പ്രസിദ്ധീകരിക്കുകയായിരുന്നു. "മലയാളത്തിലെ ചില സ്ഥാനമാനങ്ങൾ സദ്ഗുരു 2-ാം പുസ്തകം, 427-ാം പേജ്, ദ്രാവിഡമാഹാത്മ്യം (എൻ. എം. ബി.) എന്ന് പേരുവെച്ച് സദ്ഗുരു 3-ാം പുസ്തകം,45-ാംപേജ്,92-ാംപേജ് ഇവയും സ്വാമികളുടെ ആശയങ്ങളെ ഉപജീവിച്ചെഴുതിയിട്ടുള്ള പ്രബന്ധങ്ങളാണ്" എന്ന് ജീവചരിത്രകാരനായ പറവൂർ കെ.ഗോപാലപിള്ള സൂചിപ്പിക്കുന്നു. (പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിത്തിരുവടികൾ, പേജ് 337).

'സദ്ഗുരു' മാസികയിൽ ലേഖനങ്ങൾ എഴുതിയ 'എൻ.എം.ബി' ആര് എന്നത് ദുരൂഹമാണ്.ചട്ടമ്പി സ്വാമികളുടെ ആശയങ്ങൾ തന്നെയാണ് ഈ പേരിലെഴുതപ്പെട്ട ലേഖനങ്ങളിലുള്ളത്.ഇരിങ്ങാലക്കുട ക്ഷേത്രത്തിലെ തച്ചുടയകയ്മൾ, സ്വാമിയുടെ ഗൃഹസ്ഥശിഷ്യനായിരുന്നു. സ്വാമിയുടെ ഇരിങ്ങാലക്കുടയിലെ ആസ്ഥാനം തച്ചുടയകയ്മളുടെ വീടായിരുന്നു എന്നത് പ്രസിദ്ധമാണ്.തച്ചുടയകയ്മളുടെ യഥാർത്ഥ പേര് മുണ്ടനാട് ഭാസ്ക്കരക്കുറുപ്പ് എന്നായിരുന്നുവെന്ന് 'കേരള ചരിത്രവും തച്ചുടയകയ്മളും' എന്ന ഗ്രന്ഥത്തിനെഴുതിയ അവതാരികയിൽ ഡോ.എം.ജി.ശശിഭൂഷൺ സൂചിപ്പിക്കുന്നുണ്ട്. നാലാഞ്ചിറ മുണ്ടനാട് ഭാസ്ക്കരക്കുറുപ്പ് എന്ന യഥാർത്ഥ നാമത്തെ എൻ.എം.ബി എന്ന തൂലികാനാമമാക്കി ലേഖനങ്ങളെഴുതിയത് തച്ചുടയകയ്മളാവാമെന്നാണ് എന്റെ ഊഹം. എൻ.എം.ബി എന്ന പേരിൽ പ്രത്യക്ഷപ്പെട്ട ലേഖനങ്ങളിലൊന്നിലും തച്ചുടയകയ്മളെക്കുറിച്ച് പരാമർശിക്കുന്നില്ല എന്നത് ശ്രദ്ധേയമാണ്. സ്വയം പരാമർശിക്കുന്നതിന്റെ അസാംഗത്യമാവാം അതിനു പിന്നിൽ.

ദ്രാവിഡമാഹാത്മ്യം എന്ന കൃതിയെക്കുറിച്ച് ആദ്യകാലത്ത് ചില വായനക്കാർക്ക് അറിവുണ്ടായിരുന്നു. പിന്നീട് അത് വിസ്മൃതിയിലായെങ്കിലും ഇപ്പോൾ കണ്ടെത്തി പ്രസിദ്ധീകരിക്കാൻ കഴിഞ്ഞത് ഈ ലേഖകന് ചാരിതാർത്ഥ്യം നൽകുന്നു. ഉത്തരാധുനികതയുടെ പ്രതിരോധ മുന്നേറ്റങ്ങളിൽ ഭാഷയിലൂടെയും സംസ്കാരത്തിലൂടെയും യൂറോകേന്ദ്രിത ബോധത്തിനെതിരേയുള്ള സ്വത്വാർജനത്തിന്റെ വഴികൾ തെളിക്കുവാൻ ദ്രാവിഡമാഹാത്മ്യം നമുക്കുമുന്നിൽ പുതിയ പഠനമാർഗങ്ങൾ തുറന്നിടുന്നു. ഇത് മാഹാത്മ്യവാദമല്ലെന്നും അപകൃഷ്ടമാക്കപ്പെട്ട ഒരു ജനതയുടെ തനിമയാർന്ന ശബ്ദം തിരിച്ചെടുക്ക

വാണെന്നും ഈ കൃതി വായനക്കാരെ ഓർമ്മപ്പെടുത്തുന്നു.

ജനങ്ങളുടെ ആദ്യത്തെ ജന്മഭൂമി ഉത്തരദിക്കാണെന്ന പണ്ഡിതാഭിപ്രായം വകവെച്ചുകൊടുക്കാൻ ന്യായം കാണാത്ത ചട്ടമ്പിസ്വാമികളെ നാമിവിടെ കാണുന്നു. ഈ 'ന്യായധിക്കാര'ത്തിന്റെ സാധൂകരണങ്ങളാണ് സ്വാമി തന്റെ സ്വതസിദ്ധമായ ശൈലിയിൽ ആവിഷ്ക്കരിക്കുന്നത്. മനുഷ്യന്റെ ഉത്പത്തിഭൂമി യൂറോപ്പുഖണ്ഡത്തിൽത്തന്നെയാക്കി വെയ്ക്കണമെന്ന് ശാഠ്യബുദ്ധിയുള്ള യൂറോപ്യൻ പണ്ഡിതന്മാരെയാണ് സ്വാമി എതിർക്കുന്നത്. അഗസ്ത്യരുടെ 'ഞാലനൂലി'നെ ആധാരമാക്കി അദ്ദേഹം തന്റെ വാദമുഖങ്ങൾ തുറക്കുന്നു. സകല ജീവജാലങ്ങളുടേയും ഉത്ഭവകേന്ദ്രം ദ്രാവിഡദേശമാണെന്നാണ് ഞാലനൂൽ പ്രസ്താവിക്കുന്നത്. ഭാഷാശാസ്ത്രത്തെ അടിസ്ഥാനപ്പെടുത്തിയും സ്വാമി തന്റെ ഉത്പത്തിവാദം സമർഥിക്കുന്നുണ്ട്. ഇപ്പോഴും കണിശമായൊരു നിലപാട് കൈവന്നിട്ടില്ലാത്ത ഉത്പത്തിസംവാദങ്ങൾക്കിടയിലേക്കാണ് 'ദ്രാവിഡമാഹാത്മ്യം'വും കടന്നുവരുന്നത്.

## ദ്രാവിഡഭാഷയുടെ വ്യാപകസ്വാധീനം

ബലൂചിസ്ഥാൻ, മധ്യേഷ്യ, രാജസ്ഥാൻ തുടങ്ങിയ പ്രദേശങ്ങളിൽ ദ്രാവിഡഭാഷയുമായി സാമ്യം പുലർത്തുന്ന പ്രാദേശിക ഭാഷകളുണ്ട്. ഇന്ത്യയിൽ വ്യാപകമായിരുന്ന ദ്രാവിഡ സംസ്കൃതിക്ക് തെളിവാണിത്. തമിഴ് സംസാരിക്കുന്ന ദ്രാവിഡരും മുണ്ടാഭാഷാ സംസാരിക്കുന്ന കോലാര്യന്മാരും ദ്രാവിഡ കുടുംബത്തിലെ വിഭിന്ന വർഗ്ഗങ്ങളാണെന്ന് ചരിത്രഗവേഷകനായ വില്യം ഹണ്ടർ പ്രസ്താവിക്കുന്നു.

പ്രാചീന തമിഴ്ഭാഷയിലെ ഏകസ്വരവ്യഞ്ജനങ്ങൾ സുമേറിയൻ ഭാഷയുമായി ബന്ധപ്പെട്ടുനിൽക്കുന്നുണ്ട്. സുമേറിയയിലെ ക്യൂനിഫോം ലിപിക്ക് വ്യാപകത്വം നൽകിയത് മെസോപ്പൊട്ടേമിയയിൽ എത്തിച്ചേർന്ന ദ്രാവിഡരാകാം. സിന്ധുനദീതടസംസ്ക്കാരവും സുമേറിയൻ സംസ്കാരവും ദ്രാവിഡരുടെ പരിഷ്കൃത ബോധത്തിന്റെ തെളിവുകളായി ഇന്ന്പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ട്. മെസൊപ്പൊട്ടേമിയയിൽ നിന്ന് ദക്ഷിണേന്ത്യയിലേക്ക് വന്നവരാണ് ദ്രാവിഡർ എന്ന വാദമാണ് ജെയിംസ് നോർണലിനുള്ളത്. ഇവിടെയുണ്ടായിരുന്ന നീഗ്രോയിഡ് വർഗ്ഗക്കാരുമായി കൂട്ടിച്ചേർത്താണ് ദക്ഷിണേന്ത്യൻ ദ്രാവിഡഗോത്രങ്ങൾ രൂപം കൊണ്ടതെന്നും അദ്ദേഹം സിദ്ധാന്തിക്കുന്നു. ഭൂമിശാസ്ത്രപരമായി പരിശോധിക്കുമ്പോൾ ജീവോത്പത്തിക്ക് ഏറ്റവും അനുയോജ്യമായ കാലാവസ്ഥ ദ്രാവിഡദേശത്തേ ഉണ്ടായിരുന്നുള്ളൂ.

തന്റെ യുക്തിയെ ബലപ്പെടുത്തുന്ന ആശയങ്ങളാണ് അദ്ദേഹം അവതരിപ്പിക്കുന്നത്. ഉത്തരദിക്കിലേക്ക് പോയ ദ്രാവിഡരാണ് അവരുടെ പൂർവ്വികരായ ദക്ഷിണേന്ത്യക്കാരേക്കാൾ പരിഷ്കാരികളായി മാറിയതെന്നും ബുദ്ധിസംസ്കാരമുള്ളവർ എന്നർത്ഥത്തിൽ ആര്യന്മാർ എന്ന നാമം കൈക്കൊണ്ടു എന്നതും ഇവരുടെ പാർപ്പിടത്തിന് അങ്ങനെ 'ആര്യാവർത്തം' എന്നുപേരുണ്ടായി എന്നും സ്വാമികൾ പ്രസ്താവിക്കുന്നു. ലോകത്തിലെ ഏറ്റവും പഴക്കമുള്ള ഭാഷ തമിഴാണെന്ന് ലോകപണ്ഡിതന്മാരും അംഗീകരിച്ചിട്ടുള്ള വസ്തുതയാണ്.സംസ്കൃതത്തിന്റെ പദസമ്പത്തിൽ ഉൾപ്പെടുത്തിയിരിക്കുന്ന നിരവധി പദങ്ങൾ ദ്രാവിഡഭാഷയിൽനിന്ന് കടംകൊണ്ടതാകാമെന്ന് ഷുൾബ്ലോക്ക്, ഗ്രിയേഴ്സൺ, കാഡ്വൽ, ഗുണ്ടർട്ട് തുടങ്ങിയവർ പറഞ്ഞിട്ടുണ്ട്.സംസ്കൃതസ്വരങ്ങളുടെ ഉച്ചാരണത്തിൽ തമിഴിന്റെ സ്വാധീനം വളരെ പ്രകടമാണെന്ന് പ്രമുഖ ഭാഷാപണ്ഡിതനായ ഡോ. പി.എസ്.സുബ്രമണ്യശാസ്ത്രിയും പ്രസ്താവിക്കുന്നു. (An enquiry into the relationship of sanskrit and tamil എന്ന പുസ്തകം). തമിഴ് കാവ്യങ്ങളിൽ സംസ്കൃതപദങ്ങളെ ദ്രാവിഡവത്കരിച്ച് സ്വീകരിച്ചിട്ടുണ്ടെന്ന തൊൽക്കാപ്പിയനാരുടെ അഭിപ്രായം ഇവിടെ ശ്രദ്ധ അർഹിക്കുന്നു.

> "ഇയർ ചൊറ്റിരി ചൊറ്റി ചൈച്ചൊൽ വടചൊല്ലെന്റു
> അനൈത്തെ ചെയ്യുളീട്ടെച്ചൊല്ലെ"
>
> *-(തൊൽകാപ്പിയം. ചൊൽ 397)*

ഭാഷ, ദേശത്തിന്റെ പേരും സ്വാഭാവവും തന്നെ വ്യക്തമാക്കുന്നു എന്നതിന് നിരവധി ഉദാഹരണങ്ങളുള്ളതിനാലും സ്വാമിയുടെ നിലപാട് അന്വേഷണ വിഷയമാക്കേണ്ടതാണ്.

## നായന്മാരും ഈഴവരും

ഈഴവരുടെ ചരിത്രം അന്വേഷിക്കുന്ന ഒരു ലേഖനത്തെ ആസ്പദമാക്കിയുള്ള നിരീക്ഷണങ്ങളാണ് 'ദ്രാവിഡമാഹാത്മ്യ'ത്തിന്റെ രണ്ടാം ഭാഗത്ത് കാണുന്നത്. അതുവഴി കേരളത്തിന്റെ ഭൂമിശാസ്ത്രം, പാലി ഭാഷ, നായർ- നമ്പൂതിരി പദങ്ങളുടെ നിഷ്പത്തി, ബുദ്ധ ജൈന വിഗ്രഹങ്ങൾ, ശ്രീമൂലവാസം തുടങ്ങിയ വിഷയങ്ങളിലേക്കും പ്രബന്ധം വിളക്കുപിടിക്കുന്നു.

കേരളത്തിൽ ആദ്യമെത്തിയ നാഗന്മാർ നായന്മാരായി 'തറ'കളിൽ താമസിച്ചപ്പോൾ പിന്നീടെത്തിയ 'നാഗത്രിയർ' തിയ്യരായി 'കുടി' കളിൽ താമസിച്ചുവെന്ന് കെ. ബാലകൃഷ്ണകുറുപ്പ് രേഖപ്പെടുത്തുന്നു. (കോഴിക്കോടിന്റെ ചരിത്രം) നാഗങ്ങളെ ആരാധിക്കുന്ന പ്രാകൃതദ്രാവിഡ

രുടേതായ നായർവംശം നമ്പൂതിരിമാരുടെ ആഗമനത്തിന് വളരെമുമ്പുതന്നെ മലയാളത്തിൽ പ്രബലരായിരുന്നുവെന്ന് 'കേരള' മെന്ന കൃതിയിൽ കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ പറയുന്നു.

"സപ്രാർഥനം നാഗസമർച്ച ചെയ്യു-
മിപ്രാകൃത ദ്രാവിഡ നായർവർഗം
വിപ്രാഗമത്തിനു പെരുത്തുമുമ്പും
സ്വപ്രഭാവം കാട്ടിയിരുന്നുപോലും"

(കേരളം - ശ്ലോകം 16)

ഇന്ത്യയിൽ നഗരവത്ക്കരണം ഉണ്ടാകുന്നത് ബി. സി. 300 നും എ. ഡി. 300 നും ഇടയിലാണ്. വിദേശികളുമായുള്ള വ്യാപാരബന്ധങ്ങളും വിദേശികളുടെ കുടിയേറ്റവും നാഗരികതയുടെ വേഗം നിർണയിച്ചു. നായന്മാരുടെ കുടിയേറിപാർപ്പുകാലം ബി. സി. 300 നും മുമ്പായിരിക്കാമെന്ന് കെ. പി. പത്മനാഭമേനോൻ കരുതുന്നു. ദ്രാവിഡന്റെ ആചാരങ്ങളേയും വിശ്വാസങ്ങളേയും സ്വത്വത്തെതന്നെയും ആര്യവത്ക്കരിക്കുകയും കാട്ടിൽനിന്ന് പുറത്തുകൊണ്ടുവരികയും ചെയ്ത നാഗരിക പരിണാമങ്ങളാണ് നാം പിന്നീട് കാണുന്നത്. കേരളത്തിൽ വ്യാപകമായി ഇന്നും കാണപ്പെടുന്ന നാഗാരാധന കാടിന്റെ സംസ്കാരം അനുഭവിച്ച ഒരു ജനസമൂഹത്തിന്റെ വംശചരിത്രത്തെയാണ് വെളിവാക്കുന്നത്. പുരാതന നായർ, ഈഴവ ബ്രാഹ്മണ കുടുംബങ്ങളിലും ആദിവാസിക്കുടികളിലും പാരമ്പര്യമായി ഉണ്ടായിരുന്ന സർപ്പവിഷചികിത്സ, കാടുമായി ആദിമനാഗന്മാർക്ക് ഉണ്ടായിരുന്ന ജൈവബന്ധത്തിന്റെ ചരിത്രസൂചകമാണ്. നാഗന്മാർ നമ്പൂതിരിമാരായി മാറിയിട്ടുണ്ട് എന്ന ചട്ടമ്പിസ്വാമിയുടെ നിരീക്ഷണം ശ്രദ്ധേയമാണ്. നായർ, ഈഴവ നമ്പൂതിരി പാരമ്പര്യത്തിൽ പുലയരുടെയും പറയരുടെയും ജനിതകബന്ധം കണ്ടെത്തുന്ന പുതിയ ശാസ്ത്രപഠനങ്ങളും നമ്മുടെ കൺവെട്ടത്തുണ്ട്. നാഗരികന്മാരായ ബ്രാഹ്മണരേക്കാൾ ആദിനാഗന്മാരായി ഉറച്ചുനിന്ന നായന്മാർക്ക് കേരളത്തിന്റെ പഴയ അവകാശം കിട്ടുന്നത് ഈയൊരു പശ്ചാത്തലത്തിലായിരിക്കണം. ഒരു വിഭാഗം നാഗന്മാർ ബുദ്ധമതം സ്വീകരിച്ചതിനാൽ, പിന്നീട് വന്ന ബ്രാഹ്മണരിൽ നിന്ന് അകന്നുനിന്നിരിക്കണം. അവരാകാം ഈഴവരായി അറിയപ്പെട്ടത്. ബ്രാഹ്മണരുടെ വരവോടെയാണ് (എട്ടാംനൂറ്റാണ്ടിൽ) കാടുകളും, കാവുകളും കേന്ദ്രം എന്ന നിലവിട്ട് ക്ഷേത്രത്തിന്റെ അനുബന്ധമായി മാറുന്നത്. എട്ടാം നൂറ്റാണ്ടിന് ശേഷമാണ് കേരളത്തിൽ ഹിന്ദുക്ഷേത്രങ്ങൾ ഉണ്ടാവുന്നതെന്നാണ് വില്യം

ലോഗന്റെ നിഗമനം. അഞ്ചാം നൂറ്റാണ്ട്വരേയും ബുദ്ധമതം തമിഴകത്ത് നിലനിന്നിരുന്നു. പെരുമാക്കന്മാർ ബുദ്ധമതവിശ്വാസികളായിരുന്നു വെന്ന് ചില ചരിത്രകാരന്മാർ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ചേരമാൻ പെരു മാൾ ഇസ്ലാംമതം സ്വീകരിച്ചു എന്ന ഐതീഹ്യം അസംബന്ധമാണെന്ന് സൈനുദ്ദീൻ മുക്കാഡം, ടാൾബോയിഡ് വീലർ, മേയർ ഹീബർ, കൂക്കൽ കേളുനായർ എന്നീ ചരിത്രപണ്ഡിതന്മാർ പ്രസ്താവിക്കുന്നു. ചേരമാൻ പേരുമാൾ ജൈനമതം സ്വീകരിച്ചിരിക്കാമെന്നും കേളുനായർ പറയു ന്നുണ്ട്. ജൈന ബുദ്ധമതങ്ങൾ തമ്മിലുള്ള സമന്വയവും വ്യതിരേ കവും ഇന്നും അവ്യക്തമാണ്. 'ദ്രാവിഡമാഹാത്മ്യ' ത്തിൽ ജൈന ബുദ്ധമതങ്ങളെക്കുറിച്ചും ചില സൂചനകളുണ്ട്. അമ്പലപ്പുഴയ്ക്കടു ത്തുള്ള ശ്രീമൂലവാസം ബുദ്ധവിഹാരമാ യിരിക്കാം എന്ന പണ്ഡി താഭിപ്രായത്തോട് സ്വാമികളും യോജിക്കുന്നു. ശ്രീമൂലവാസം ഒരു ജൈനവിഹാരമാണെന്നാണ് എൻ. വി. കൃഷ്ണവാരിയർ (വിജ്ഞാന കൈരളി, ഡിസംബർ 1974) കണ്ടെത്തുന്നത്.ശ്രമണമത(ബുദ്ധ-ജൈ ന)സംഭാവനകളെ കുറിച്ച് ഗഹനമായ പഠനഗവേഷണങ്ങൾ നടത്തുന്ന ഡോ:പുതുശ്ശേരി രാമചന്ദ്രൻ കേരളചരിത്രത്തിന്റെ അടിസ്ഥാനരേഖ കൾ എന്ന ഗ്രന്ഥത്തിൽ ചില കണ്ടെത്തലുകൾ അവതരിപ്പിക്കുന്നുണ്ട്.

'കേരളോത്പ്പത്തി' ക്കപ്പുറം ഇവിടെ ജീവിച്ച ഒരു ജനതതിയെ കാണാതെ പോയ ചരിത്രകാരന്മാരുടെ യുക്തിശൂന്യത അദ്ദേഹം ചൂണ്ടി ക്കാട്ടുന്നു. മഹായാനബുദ്ധമതവും ഹിന്ദുദേവതമാരുംകൂടി ഉൾപ്പെ ടുന്ന താന്ത്രിക ബുദ്ധമതമാണ് കേരളത്തിൽ പ്രചരിച്ചതെന്ന് ഡോ. എം. ജി. ശശിഭൂഷൺ പറയുന്നു. (യോഗനാദം - ജൂൺ 2011) കൊല്ലത്ത് തരിസ്സാപ്പള്ളി പണിയാൻ അനുവാദംകൊടുത്ത വേണാട്ടുരാജാവ് നാലു കൂടി ഈഴവരേയും ആ കുടികളിൽപ്പെട്ട ഈഴക്കയ്യർ എട്ടുപേരേയും ഒരു വണ്ണാൻകുടിയേയും എന്തിന് നികുതിയിൽനിന്ന് ഒഴിവാക്കിയെന്ന ചോദ്യവും ശശിഭൂഷൺ ഉന്നയിക്കുന്നു. തരിസ്സാപ്പള്ളി ഒരു ബുദ്ധദേ വാലയമായിരുന്നോ എന്ന അന്വേഷണത്തിന് കരുത്ത് പകരുന്ന ചോദ്യ മാണിത്. ചേര രാജാക്കന്മാർ ആതൻ എന്ന പേര് സ്വീകരിച്ചിരുന്ന തിനാൽ അവർ ബുദ്ധമതാനുയായികളായിരുന്നുവെന്നും ചില നിഗമ നങ്ങൾ ഉണ്ടായിട്ടുണ്ട്. ആർഹതൻ എന്ന സംസ്കൃതപദത്തിന്റെ മലയാളീകരണമത്രെ ആതൻ. ചിലപ്പതികാരം, മണിമേഖല എന്നീ സംഘകാല കൃതികളിൽ ബുദ്ധ-ജൈനകർത്തൃത്വങ്ങൾ ആരോപിക്ക പ്പെട്ടിട്ടുണ്ട്. 'ഭഗവജ്ജുഗം' കൂടിയാട്ടത്തിൽ പരാമർശിക്കപ്പെടുന്ന ആചാരാനുഷ്ഠാനങ്ങളും മറ്റും ബുദ്ധമതത്തെ കേന്ദ്രീകരിക്കുന്നുവെ ന്നാണ് ഗവേഷകനായ എസ്. ശങ്കു അയ്യരുടെ പക്ഷം. കേരളീയത

യ്ക്കുമേൽ ആരോപിക്കപ്പെടുന്ന അമിതമായ ബൗദ്ധസ്വാധീനത ഇന്ന് ബൗദ്ധിക മണ്ഡലങ്ങളിൽ സന്ദേഹം സൃഷ്ടിച്ചിട്ടുണ്ടെന്ന് പറയാതെ വയ്യ. ഇവിടെ ചട്ടമ്പിസ്വാമിയുടെ ചില പരാമർശങ്ങൾ കൗതുകം തരുന്നുണ്ട്.

## ദ്രാവിഡഭാഷയും ബുദ്ധമതവും

ദ്രാവിഡരുടെ ഭാഷയെ പരിഷ്കരിച്ചത് ബുദ്ധമതക്കാരാണെന്ന വാദത്തിന് വിമർശനം ഉന്നയിക്കുകയാണ് ചട്ടമ്പിസ്വാമികൾ. ബൗദ്ധരുടേതായ പാലിഭാഷമൂലം ദ്രാവിഡ ഭാഷയ്ക്കോ മലയാളഭാഷയ്ക്കോ അഭിവൃദ്ധി ഉണ്ടായിട്ടില്ലെന്ന് സ്വാമികൾ വാദിക്കുന്നു. പാലിയല്ല, സംസ്കൃതമാണ് ദ്രാവിഡഭാഷയിൽ സ്വാധീനം ചെലുത്തിയതെന്നാണ് സ്വാമിപക്ഷം. ബൗദ്ധഗ്രന്ഥങ്ങളിൽ മിക്കവയും എഴുതപ്പെട്ടത് സംസ്കൃതത്തിലാണെന്ന കാര്യം ശ്രദ്ധേയമാണ്. പാലി, സംസ്കൃതത്തെ സ്വീകരിക്കുകയായിരുന്നോ സംസ്കൃതം പാലിയെ സ്വീകരിക്കുകയായിരുന്നോ എന്ന സംശയം ഇവിടെ ചർച്ചാവിഷയമാകുന്നു. നാഗാർജ്ജുനൻ, ദിങ്നാഗൻ തുടങ്ങിയ ബ്രാഹ്മണർ മതം മാറി ബുദ്ധമതത്തിലെത്തിയപ്പോൾ ബുദ്ധമതം കൂടുതൽ സംസ്കൃതവത്ക്കരിക്കപ്പെട്ടു. പാലിക്കുമേൽ സംസ്കൃതം ആധിപത്യം സ്ഥാപിക്കുകയായിരുന്നു. പള്ളി എന്ന പദം ബുദ്ധമതത്തിൽ നിന്നു വന്നതാണെന്ന പ്രശസ്തമായ പ്രചരണത്തെ ചട്ടമ്പി സ്വാമി ചോദ്യം ചെയ്യുന്നു. 'ളകാരം' ദ്രാവിഡാക്ഷരമായതുകൊണ്ട് സംസ്കൃതത്തിലും പാലിയിലും അത് ദ്രാവിഡരിൽ നിന്ന് സ്വീകരിച്ചതാണെന്ന് സദ്ഗുരു പ്രസ്താവിക്കുന്നു. പള്ളി എന്ന വാക്ക് പാലി ആയിരുന്നുവെങ്കിൽ അമരകോശക്കാരൻ - സംസ്കൃതക്കാർ അംഗീകരിച്ചതുകൊണ്ട് - വിട്ടുകളയുമായിരുന്നില്ലെന്നും ഇപ്പദം പാലിയിലുണ്ടെങ്കിൽ അത് ദ്രാവിഡരോട് ഇരവൽ വാങ്ങിയതാണെന്നും സ്വാമി പറയുന്നത് യുക്തിസഹമായി തോന്നുന്നു. ക്രിസ്തു-മുഹമ്മദു മതങ്ങൾ കേരളത്തിൽ സ്വാധീനം ചെലുത്താൻതുടങ്ങിയിട്ട് നൂറ്റാണ്ടുകളായെങ്കിലും ഹീബ്രുവും അറബി ഭാഷയും അറിയുന്ന എത്രപേർ ആ മതക്കാർക്കിടയിൽ ഉണ്ടാകുമെന്ന ചോദ്യവും കുറച്ചുകാലം മാത്രം ഇവിടെ പ്രചരിച്ച ബുദ്ധമതക്കാരുടെ പാലിഭാഷയുടെ സ്വാധീനം എത്രയുണ്ടാകുമെന്ന അനുബന്ധവും ചരിത്രാന്വേഷണത്തിലെ തർക്കവാദത്തെയല്ല യുക്തി ബന്ധതയെയാണ് വെളിവാക്കുന്നത്. നായർ നായഡു ആയതിനെക്കുറിച്ചും നമ്പൂതിരിമാർ രു എന്ന തെലുങ്കു ശബ്ദം പേരിനൊപ്പം (ഉദാ:- നാരായണരു) ചേർത്ത് ഉപയോഗിക്കുന്നതിനെക്കുറിച്ചും സ്വാമി പറയുന്നതിലും

താർക്കികതയും സൂക്ഷ്മചിന്തയും തെളിഞ്ഞു നിൽക്കുന്നു.

## ദേശീയ ബോധത്തിന്റെ വേരുകളിലേയ്ക്ക്....

ദേശീയബോധത്തെ മതംകൊണ്ട് തോൽപ്പിക്കുകയും പ്രാദേശിക സ്വത്വത്തെ ഭാഷയുടെ ഇറക്കുമതികൊണ്ട് പാർശ്വവത്ക്കരിക്കുകയും ചെയ്യുന്ന സമകാലാനുഭവത്തിൽ ചട്ടമ്പിസ്വാമിയുടെ അനുമാനങ്ങൾ നമ്മുടെ ഓറിയന്റലിസ്റ്റിക് ചിന്തകൾക്ക് പുതിയ ചിറകുകൾ നൽകുന്നുണ്ട്. മതം നൽകുന്ന വിശ്വാസാധിഷ്ഠിതവും ഉദാത്തവുമായ അധികാരം കൊണ്ട് ആഴത്തിൽ വേരുപിടിച്ച ഒരു സംസ്കാരത്തിന്റെ ഉറവകളേയും ഉപാദാനങ്ങളെയും നശിപ്പിച്ചു കളയാനാവുമെന്ന് ആഗോളമതങ്ങളുടെ വിതരണ ശൃംഖലകൾ ഉറപ്പായും വിശ്വസിക്കുന്നുണ്ട്. ഒരു സംസ്ക്കാരത്തെ ഇല്ലാതാക്കാനുള്ള എളുപ്പവഴി അതിന്റെ ചരിത്രത്തെ ഇല്ലാതാക്കുക എന്നതാണ്. ഓരോ തനിസമൂഹത്തിന്റെയും ജീവനപദ്ധതി ഭാഷയും അതിജീവനപദ്ധതി ആചാരങ്ങളുമാണ്. ഇതു രണ്ടും ജീവിതത്തിനൊപ്പം സമാന്തരമായി നിന്ന് ചരിത്രം നിർമ്മിച്ചു കൊണ്ടിരിക്കുന്നു. കാലത്തിന്റെ അതിവേഗതയിലും ഉപഭോഗമത്സരങ്ങളിലും തോറ്റു തുന്നംപാടുന്ന മനുഷ്യർക്ക് കൈപിടിച്ചുനിൽക്കാനുള്ള അത്താണി, ഇനി ചരിത്രം മാത്രമേയുള്ളൂ. പുഷ്പിക്കുന്നില്ലെങ്കിലും ഫല മില്ലെങ്കിലും കരുത്തുറ്റവേരുകൾ ഉള്ളതുകൊണ്ട് നാം നിലനിൽക്കുന്നുവെന്ന വിശ്വാസമാണ് നല്ലത്. ഒരു ജനതയെ സംബന്ധിച്ചിടത്തോളം എല്ലാ ചരിത്രവ്യവഹാരങ്ങളും വിലപിടിച്ച വിഭവപാഠങ്ങളാണ്.

ചരിത്രം ചിലപ്പോൾ വേരുകളല്ല, മുന്നോട്ടും, പിന്നോട്ടും ചലിപ്പിക്കുന്ന കാലുകളായിത്തന്നെ മാറുന്ന സന്ദർഭമാണിത്. ശാസ്ത്രീയാവബോധത്തിലും യുക്തിഭദ്രതയിലും പൊതിഞ്ഞ തിരിച്ചറിവുകൾ വീണ്ടെടുക്കുമ്പോൾ നമ്മുടെ ചവിട്ടടികൾക്ക് ബലം കൂടുന്നു. ജീവിത വിമർശനം കൊണ്ട് തീ കത്തുന്ന വാക്കുകൾ എഴുതിയിട്ട ചട്ടമ്പിസ്വാമിയുടെ ദർശനങ്ങൾ ഗൗരവം പാലിക്കുന്ന ഗവേഷകന് ഉള്ളിൽ തീ കൂട്ടാനുപകരിക്കുന്നു. പ്രമുഖ ഗ്രന്ഥസൂചികാകാരനും ഗവേഷകനുമായ ഈ. കെ. പ്രേംകുമാർ അഭിപ്രായപ്പെട്ടതുപോലെ, മലയാളത്തിലെ ആദ്യത്തെ ശാസ്ത്രീയ ഗവേഷകൻ എന്ന നിലയിൽ സ്വാമിയുടെ പഠനങ്ങൾ പുതിയ ഭാവി തേടുന്നുണ്ട്. 'സദ്ഗുരു'വിന്റെ താളുകളിൽ മറഞ്ഞു കിടന്ന് എൺപത്തിയെട്ട് വർഷങ്ങൾക്കുശേഷം പുറത്തുവരുന്ന 'തമിഴക'ത്തേയും 'ദ്രാവിഡ മാഹാത്മ്യ'ത്തേയും വായനക്കാർക്ക് മുന്നിൽ വെയ്ക്കുകയാണ്. നമുക്ക് ചർച്ച തുടങ്ങാം.

## അധ്യായം 1

ദക്ഷിണ ഇന്ത്യയുടെ തെക്കേ അറ്റത്തുള്ള രാജ്യങ്ങൾക്കു തമിഴകം എന്നായിരുന്നു പേര്. ഈ ലേഖനം എഴുതാൻ അടിസ്ഥാനപ്പെടുത്തിയിരിക്കുന്നത്, മിക്കവാറും, തമിഴർ; ആയിരത്തെണ്ണൂറു വർഷങ്ങൾക്കുമുമ്പ് -Tamils Eighteen hundred years ago - എന്ന ഗ്രന്ഥത്തെയാണ്. എ. ഡി. 50-150 എന്നീ വർഷങ്ങൾക്കു മദ്ധ്യേയുള്ള ചരിത്രകാലമാണ് ആ പുസ്തകത്തിൽ വിവരിച്ചിരിക്കുന്നത്. ഗംഗാനദിയുടെ മുഖത്തുള്ള താമ്രലിപ്തി (Tamralipte)എന്ന ദിക്കിൽനിന്നും വന്നു കുടിയേറി പാർത്തവരിൽ നിന്നുമായിരിക്കണം 'തമിഴർ' എന്ന നാമം ഉണ്ടായതെന്നും മറ്റും അതിൽ പറഞ്ഞിരിക്കുന്നു. ഇവർ വരുന്നതിനു മുമ്പു തന്നെ ഇവിടെ ജനങ്ങൾ ഉണ്ടായിരിക്കുകയും, സ്ഥലങ്ങൾക്കു പേരുവിളിക്കുകയും ചെയ്തിരിക്കുമെന്നുള്ളത് തീർച്ചയാണ്.

നാമാന്തരങ്ങൾ ഈ സ്ഥലത്തെക്കുറിക്കുന്നതായി കാണാത്തതിനാൽ തമിഴകം എന്നതിനെത്തന്നെ നമുക്ക് സ്വീകരിക്കാം. ഇപ്പദത്തിന് ഇങ്ങനെ അർത്ഥം ഗ്രഹിച്ചിരിക്കുന്നു. തമിഴ് + അകം = മനോഹരമായ പ്രദേശം എന്നു താല്പര്യം. ഇതുപോലെതന്നെ ദ്രാവിഡ ശബ്ദോ (നാമോ)ല്പത്തിയെക്കുറിച്ചും ഭിന്നാഭിപ്രായമുണ്ട്. തമിഴ് എന്ന പദം ഭേദപ്പെട്ട് (തമിഴ് = തമിൾ = ദമിള= ദ്രവിള= ദ്രവിഡ) എന്നായിത്തീർന്നു എന്നാണു ചിലരുടെ വാദം. ആര്യദ്രാവിഡന്മാരുടെ തിരിവിന്റെ ഇടമാകയാൽ 'തിരിവിടം' എന്നു ദേശനാമം ഉണ്ടാകുകയും അതു ദ്രാവിഡമാകയും ചെയ്തുവെന്ന് ഒരു വിദ്വാൻ അഭിപ്രായപ്പെട്ടിട്ടുണ്ട്. മിക്കവാറും, ദേശത്തിന്റെ നാമം തന്നെയാണു ഭാഷയ്ക്കുമിടാറുള്ളത്. ഇതിനെ (തമിഴ്) തമിഴകത്തെ ഭാഷ എന്നുപറയാം. തമിഴ് സംസാരിക്കാത്ത നാട്ടിനേയും ദ്രാവിഡ ദേശത്തിലുൾപ്പെടുത്തിയിട്ടുണ്ട്. തമിഴും മൂലദ്രാവിഡ ഭാഷയിൽനിന്നുത്ഭവിച്ചതാണല്ലോ. അപ്പോൾ തമിഴ് എന്ന പദം ദ്രാവിഡമായെന്ന് പറയുന്നതിനേക്കാൾ തിരിവിടം ദ്രാവിഡമായെന്നു പറയുന്നതിനാണ് കൂടുതൽ ന്യായം കാണുന്നത്. സ്ഥലത്തിന്റെ സ്ഥിതിയനുസരിച്ച് ദേശനാമം ഉണ്ടാകണമെന്നുള്ള പ്രധാന ന്യായപ്രകാരം ഇങ്ങനെയും ദ്രാവിഡശബ്ദത്തെപ്പറ്റി പറയാം.



ചട്ടമ്പിസ്വാമികൾ നന്ത്യാരുവീട്ടിൽ പരമേശ്വരൻപിള്ളയുടെ(വലത്തുഭാഗത്ത് നിൽക്കുന്നത്) കുടുംബത്തിനൊപ്പം

തിരു + ഇടം = തിരുയിടം = തിരുവിടം = തിരാവിടം = ദ്രാവിടം; ഐശ്വര്യമുള്ള, അഴകുള്ള പ്രദേശം എന്നർത്ഥം. ഇപ്പോഴുള്ള ദ്രാവിഡ ഭാഷകൾകൾക്കെല്ലാം അടിസ്ഥാനം (Root) മൂലദ്രാവിഡമാണല്ലോ. തമിഴകത്തെ ഭാഷ (ഗ്രന്ഥഭാഷയായ ചെംതമിഴുവരുംമുമ്പ്) നാടോടി (സംസാര) ഭാഷയായ കരിംതമിഴായിരിക്കണം. ഇതിനെ പരിഷ്ക്കരിച്ചതായിരിക്കണം ഗ്രന്ഥഭാഷയായി തീർന്നിരിക്കുന്നത്. (ചെമ്മായന തമിഴ്) ചെംതമിഴ് = ചെം = ചെമ്മെ = അഴക്, ഇണക്കം, ചെവ്വെ, ശുദ്ധം. തം + മൊഴി = തമ്മൊഴി എന്ന പദം ക്രമേണ തമിഴ് എന്നായിത്തീർന്നു എന്ന് വേറൊരു വിദ്വാൻ അഭിപ്രായപ്പെട്ടിരിക്കുന്നത്, ഹേബ്രാ എന്ന വിളിമൊഴിയാണ് എമ്പിരാൻ (എമ്പ്രാൻ) ആയതെന്നു തെറ്റായി പറയുംപോലെ, സ്വീകാര്യമായി തോന്നുന്നില്ല. ഇതിനേക്കാൾ തേൻ + മൊഴി = തെമ്മൊഴി തമിഴായി എന്നു പറയുന്നതാണു ഭേദം. മൂത്തമിഴി (മുൻ തമിഴി)ൽ നിന്നു കരിന്തമിഴ്, ചെന്തമിഴ്, എന്നിവയും, കരിന്തമിഴിൽനിന്നും മലയാളവും ഉണ്ടായി എന്നാണ് ഒരു പണ്ഡിതൻ അഭിപ്രായപ്പെട്ടിരിക്കുന്നത്. കരിന്തമിഴെന്നാൽ സംസ്ക്കരിക്കാത്ത തമിഴ് എന്നർത്ഥം. മുത്തമിഴിൽനിന്നു ചെം (ശുദ്ധ) തമിഴുണ്ടായി എന്നു പറഞ്ഞപ്പോൾ അത് (മുത്തമിഴ്) കരിന്തമിഴായിരിക്കണമല്ലോ. ഒന്നിൽനിന്നും തന്നെ രണ്ടു വിപരീതഗുണമുള്ളവ ഉണ്ടാകുന്നതാണോ എന്നു സംശയിക്കുന്നു. അതിനാൽ മുത്ത (കരിന്ത)മിഴിൽ നിന്നു ചെന്തമിഴ് ആദ്യമുണ്ടാകയും അതിൽ (കരിന്തമിഴിൽ) നിന്നുതന്നെ വളരെക്കാലം ചെന്നശേഷം മലയാള ഭാഷ ഉത്ഭവിക്കയും ചെയ്തതായിരിക്കണം. ചെന്തമിഴിനും മലയാളത്തിനും തമ്മിൽ സഹോദരഭാവവും കരിന്തമിഴിന്റെ പുത്രിസ്ഥാനവും ലഭ്യമായി.

മൂലദ്രാവിഡഭാഷ എന്ന ഒന്നുണ്ടെന്നു പണ്ഡിതന്മാർ പറയുന്നതല്ലാതെ പ്രത്യക്ഷമായിട്ടില്ല. അതുകൊണ്ട് എല്ലാ ദ്രാവിഡഭാഷകളുടേയും മൂലം ഒന്നാണെന്നുമാത്രം വിചാരിക്കാം. ഇങ്ങനെയാകുമ്പോൾ ലോകത്തുള്ള എല്ലാ ഭാഷകളും ഒരേ ബീജ (ശബ്ദബ്രഹ്മ) ത്തിൽ നിന്നും ഉത്ഭവിക്കുന്നതായി പറയാവുന്നതാണ്. ആയതു വേദാന്തികൾക്കായി വിട്ടേയ്ക്കാം.

## അധ്യായം 2

തമിഴകത്തിന്റെ അതിർത്തികൾ വടക്കു തിരുപ്പതി, തെക്ക് കന്യാകുമാരി, കിഴക്ക് ബംഗാൾ ഉൾക്കടൽ, പടിഞ്ഞാറ് അറബിക്കടൽ ഇവയാകുന്നു. ആയിരത്തെണ്ണൂറ് വർഷങ്ങൾക്കുമുമ്പ് ഇവിടുത്തെ ഭാഷ തമിഴായിരുന്നു; മലയാള ഭാഷ ഉത്ഭവിച്ചിട്ടില്ല. മലയാളികൾ ആദ്യം പശ്ചിമ പർവ്വതത്തിന്റെ (western ghats)കിഴക്കെ ഭാഗങ്ങളിൽ പാർത്തു വന്നിരുന്നു. അന്നു മലയാളം പ്രത്യേകഭാഷ ആയിരുന്നിരിക്കയില്ല. പിന്നീടു അവർ പർവ്വതത്തിനു പടിഞ്ഞാറുള്ള പ്രദേശങ്ങളിൽ വന്നു താമസിച്ച ശേഷം ക്രമേണ ഭാഷയ്ക്കും ആചാര മര്യാദകൾക്കും ചില സാരമായ മാറ്റങ്ങൾ ഉണ്ടായിത്തുടങ്ങി. അന്നു മല അടുപ്പിച്ചു സമുദ്രമുണ്ടായിരിക്കയും, സമുദ്രം പടിഞ്ഞാട്ടു മാറിയശേഷം ഉണ്ടായ ഭൂമിയിൽ ജനങ്ങൾ പാർത്തു തുടങ്ങി കേരളം എന്നു പേരിടുകയും ചെയ്തിരിക്കണം. ഗോകർണ്ണം മുതൽ കന്യാകുമാരി വരെയുള്ള പ്രദേശം (കേരളം) സമുദ്രം മാറിയുണ്ടായതാണെന്ന് ഐതീഹ്യവുമുണ്ടല്ലോ. സപ്ത കൊങ്കണം പരശുരാമൻ സമുദ്രനിഷ്കാസനം ചെയ്തെടുത്ത ഭൂമിയാണെന്നു സഹ്യാദ്രിഖണ്ഡത്തിൽ പറഞ്ഞിരിക്കുന്നതും ഓർക്കേണ്ടതാണ്. ആയതിനാൽ ഇവിട (കേരളം) മെല്ലാം ഒരു കാലം സമുദ്രത്തിനടിയിലായിരുന്നു എന്നതിനു സംശയമില്ല. മുമ്പുപയോഗിച്ചുവന്നിരുന്ന പതിവനുസരിച്ചായിരിക്കണം മേൽഭാഗത്തിനെ കിഴക്കാ (കീഴ്ഭാഗമാ)യും കീഴ്ഭാഗത്തിനെ മേക്കാ (മേൽഭാഗമാ)യും തെറ്റായി വിളിച്ചു വരുന്നത്. ഒരേതരത്തിലുള്ള പല സ്ഥലപ്പേരുകളും മലയാളത്തിലും തമിഴ്നാട്ടിലും ഇന്നും ഉപയോഗിച്ചുവരുന്നുണ്ടെന്നുള്ള സംഗതിയും വിസ്മരിച്ചുകൂടാത്തതാണ്. മലയാളത്തിലെ ആദിമനിവാസികൾ തമിഴരും അവരുടെ ഭാഷ തമിഴും ആയിരുന്നു. എന്നാൽ എല്ലാ കാലത്തും ഗ്രന്ഥഭാഷ അല്ലെങ്കിൽ വരമൊഴി എന്ന് ഒരു വ്യാത്യാസം എല്ലാ ജീവൽ ഭാഷകളിലും ഉള്ളതുപോലെ ഈ തമിഴിലും ഉണ്ടായിരുന്നു. ഗ്രന്ഥ ഭാഷയ്ക്ക് ചെന്തമിഴെന്നും, നാടോടി ഭാഷയ്ക്ക് കരിന്തമിഴെന്നും ആണു

തമിഴു ഗ്രന്ഥകാരന്മാർ പേരിട്ടിരിക്കുന്നതെന്ന് കേരള പാണിനി പറയുന്നു. തമിഴകത്തെ കൊടുന്തമിഴു ഭാഷയ്ക്കു തെക്കൻതിരുവിതാംകൂർ, വടക്കേ മലയാളം എന്നീ പ്രദേശങ്ങളിലെ സംഭാഷണഭാഷയ്ക്കുള്ള വ്യത്യാസം പോലെ അല്പാല്പം ഭേദമുള്ളതായി കാണാം. ഉദാഹരണത്തിനു തിരുവല്ലാ ക്ഷേത്രത്തിലെ ചെമ്പുപട്ടയം ഭാഷ തിരുവിതാംകൂറിലെ പുരാവസ്തുശാസ്ത്രം (Archaeology) ഗ്രന്ഥാവലിയിൽ പ്രസിദ്ധം ചെയ്തിരിക്കുന്നതിൽ നിന്നും ഒരു ഭാഗം എടുക്കാം:-

"തിരുപ്പുകെക്കു ചന്തനം ഒരു കാണം; മാലെ കിഴക്കിൻ തിരുവടിക്കൊന്റു; പടിഞ്ഞായിറ്റു തിരുപടിക്കരൈ; ........... തിരുവമിർതുകിഴക്കിൻ തിരവടിക്കു ഇരുനാഴി ഉരിയരി".........'അരി' എന്ന വാക്കു മലയാളത്തിലെ നടപ്പുള്ളൂ. തമിഴിൽ 'അരിശി' എന്നാണു പറയുക. ഇതിനെയാണ് 'തിശച്ചോൽ' (ദേശ്യം) എന്നു പറയുന്നത്. ഇങ്ങനെയുള്ള വ്യത്യാസം എല്ലാ ദേശത്തും കാണുന്നതാണ്. വാഴ - വാഴൈ എന്നതിലെ മാറ്റങ്ങളും ഇങ്ങനെ വന്നതായി ഗണിക്കാവുന്നതാണ്. പൂർവ്വദിക്കിൽ നിന്നു കൂട്ടുകെട്ടു പിരിഞ്ഞു പശ്ചിമ തീരത്തു വളരെക്കാലം താമസം ഉറപ്പിച്ചിട്ടുള്ളതിനാലും ഉച്ചാരണങ്ങളിൽ ഇങ്ങനെയുള്ള വ്യത്യാസങ്ങൾ വരാവുന്നതാണല്ലോ.

തിരുവല്ലാ ക്ഷേത്രം വക ചെമ്പുപട്ടയത്തിലെ എഴുത്തിനെക്കുറിച്ചു തിരുവിതാംകൂർ പുരാവസ്തു പരിശോധന സംഘാധ്യക്ഷനായിരുന്ന മി. ഗോപിനാഥറാവു ഇങ്ങനെ പറയുന്നു - "അതിന്റെ പദങ്ങൾ മുഴുവൻ തമിഴായിരിക്കുന്നു. വ്യാകരണ നിയമം സ്വീകരിച്ചിട്ടില്ല. പുരാതന തമിഴുവ്യാകരണമായ തൊൽകാപ്പിയത്തിൽ തമിഴ് സംസാരിക്കുന്ന രാജ്യത്തിന്റെ അതിർത്തിയെപ്പറ്റി ഇപ്രകാരം പറഞ്ഞിരിക്കുന്നു. വടക്കു തിരുപ്പതിമല, തെക്കു കന്യാകുമാരി, കിഴക്കും പടിഞ്ഞാറും സമുദ്രം; ആയതിനാൽ മലയാള ദേശവും ഇതിൽപെടുന്നു. ഇവിടത്തെ ദേശമര്യാദ, ജനസ്വഭാവം, ആചാരം മറ്റുസ്ഥാപനങ്ങൾ മുതലായവ പുരാതന തമിഴ് ദേശത്തുണ്ടായിരുന്നതുപോലെ തന്നെയിരിക്കുന്നു. വാക്കുകൾക്ക് ഇപ്പോൾ കാണുന്ന വ്യത്യാസം അരിശി, അരിയി, അരി ഇങ്ങനെ ഭേദപ്പെട്ടു വന്നതായിരിക്കണം...."

മലയാളഭാഷയുടെ ഉല്പത്തി ഇന്നും വിവാദവിഷയമായിരിക്കുന്ന ഒരു സംഗതിയാണല്ലോ. മലയാള സാഹിത്യ ചരിത്ര സംഗ്രഹവിമർശത്തിൽ വടക്കുകൂർ രാജരാജവർമ്മ അവർകൾ ഭാഷയുടെ ഉല്പത്തി സംസ്കൃതത്തിൽ നിന്നുമാണെന്നുള്ള കോവുണ്ണി നെടുങ്ങാടിയുടെ അഭിപ്രായത്തെ പിൻതാങ്ങികൊണ്ട് അതിനെ ബലപ്പെടുത്തുന്നതിന്നു ചില ഉദാഹരണങ്ങളും എടുത്തുകാണിച്ച് 'ആത്മപോഷിണി'യിൽ എഴുതിക്കണ്ടു. മലയാളത്തെ ഭാഷ = മലയാളി ഭാഷ. മലയാളം = മലപ്രദേശം ഇങ്ങനെ ഇപ്പദങ്ങൾക്കു അർത്ഥം കൽപ്പിക്കേണം.

## അധ്യായം 3

ഭാഷയുടെ ഉല്പത്തി സംസ്കൃതത്തിൽ നിന്നാണെന്നു പറയുമ്പോൾ മലയാളികൾക്കുമുമ്പ് ഭാഷയെ ഇല്ലായിരുന്നുവെന്നോ അല്ലെങ്കിൽ മറ്റേതോ ഒരു ഭാഷ ഉപയോഗിച്ചിരുന്നെന്നോ വിചാരിക്കേണ്ടിയിരിക്കുന്നു.

ഉല്പത്തി സംസ്കൃതത്തിൽനിന്നു മാത്രമാണെങ്കിൽ ഉത്ഭവിച്ച ഭാഷയും സംസ്കൃതവുമായി യാതൊരു വ്യത്യാസവും കാണാതിരിക്കേണ്ടതാണ്. എന്നാൽ മലയാളത്തെ നോക്കുകയാണെങ്കിൽ സംസ്കൃത പദങ്ങളെക്കാൾ സംസ്കൃതേതര പദങ്ങൾ ഒട്ടേറെ ഉണ്ടുതാനും. ഈ അസംസ്കൃത പദങ്ങൾ കടന്നു കൂടി എന്നു വികല്പിക്കയാണെങ്കിൽ ദ്രാവിഡ ഭാഷകളുമായുള്ള സംസർഗ്ഗാനന്തരം എന്നു പറയാം. ടി സംസർഗം എന്നുമുതൽ പിടിപെട്ടു എന്നു തെളിയിക്കേണ്ടതാണെന്നു ചോദ്യം ഉദിക്കുമ്പോൾ അതിനുത്തരം പറയേണ്ടതു സംസർഗവാദം പുറപ്പെടുവിച്ചയാളിന്റെ ചുമതലയായിത്തന്നെ വരും. അടിസ്ഥാനമില്ലാതെ കടം വാങ്ങാൻ ആശ ജനിക്കുന്നതു പ്രകൃതിവിരുദ്ധവും ഒരു പക്ഷെ ലഭിച്ചാൽ സൂക്ഷിക്കാൻ ഇടമില്ലാതെയും വരുമല്ലോ. അതിനാൽ രണ്ടു ഭാഷകളോടു കടംവാങ്ങി മൂന്നാമതു രണ്ടും കെട്ട് ഉണ്ടായി എന്നു പറയുന്നതു അസംബന്ധം തന്നെ; അങ്ങനെ ഏതൊരു ഭാഷകൂടി ഉണ്ടായി എന്നു പറയുന്നതു പ്രസ്തുതവാദത്തിനു ബലം കൊടുക്കുന്നതുമാണ്. എപ്പോഴും എന്നും ഉപയോഗിക്കുന്ന പേരുകൾ ആത്മാവ്, ജീവൻ മുതലായവയാണെന്നു പറഞ്ഞിരിക്കുന്നത് പണ്ഡിതന്മാർക്കും യോഗികൾക്കും പറ്റിയതായി വന്നേക്കാം. സാധാരണന്മാർ തത്വചിന്തനവും ആത്മാജീവവാദങ്ങളും കൊണ്ടിരിക്കുന്നില്ല. ജീവസന്ദാനംപ്രധാനചുമതലയായി തലയിൽ ഉറയ്ക്കുമ്പോഴുണ്ടോ ഇത്തരം ആലോചനകൾ നാടന്മാരുടെ ഹൃദയനാഡിയിൽ നടനം ചെയ്യുന്നത്? ഏതൊരു വസ്തുവും അറിയപ്പെട്ടതിനുശേഷമേ നാമം കല്പിക്കാറുള്ളു; അല്ലാതെ, സാധാരണയായി, നാമം കല്പിച്ചശേഷമല്ല വസ്തുവെ അറിക. ഇങ്ങനെ വിചാരണ ചെയ്യുമ്പോൾ സൃഷ്ടി കഴിഞ്ഞാൽ ആദ്യമായി അറിയുന്നതു വിശപ്പു മുതലായവയാണ്. ബാഹ്യവസ്തുക്കളെ

അറിഞ്ഞശേഷം മാത്രമേ ആത്മാവ്, ജീവൻ മുതലായ അഗാധ ചിന്തയ്ക്കു പാത്രമായ വസ്തുക്കളെപ്പറ്റി ഗ്രഹിപ്പാൻ തരമാകുന്നുള്ളു. ഇവിടെ ആദ്യമായി ചിന്തിക്കുന്നത് ബാഹ്യമായ അവയവങ്ങളെക്കുറിച്ചാണ്. ഇതിനു സംസ്കൃതത്തിന്റെ സഹായം തീരെ ആവശ്യമില്ലതന്നെ. സംസ്കൃതപദങ്ങൾ ധാരാളം ഉപയോഗിച്ചു പരിചയിച്ചു പോയവർക്കൊ സംസ്കൃതമേ പരിചയമുള്ളു എന്നു ഭാവിക്കുന്ന പുത്തൻ കൂറ്റുകാർക്കോ പഴയവയൊക്കെ നെറ്റി ചുളിക്കത്തക്കവയെന്നും ഭാഷാപദങ്ങൾ 'സാരള്യവിഹീനാദി ദോഷദുഷ്ടാത്വാചശ്രവണ പരുഷമേവ' എന്നു തോന്നിയെന്നും വരാം. ഇനി, മലയാളത്തു നടപ്പുള്ള പഴഞ്ചൊല്ലുകളെല്ലാം സംസ്കൃതഭാഷയിൽനിന്നും ഉണ്ടായതാണോ എന്നു ചോദിക്കേണ്ടിയിരിക്കുന്നു. പഴഞ്ചൊല്ലുകൾ ഓരോ ഭാഷയ്ക്കും പ്രത്യേകമുള്ള പൂർവ്വസ്വത്തുക്കളുമാണല്ലോ. ഇവ സംസ്കൃതത്തിൽ നിന്നു പിറന്നതാണെങ്കിൽ ഇത്രയും രൂപാന്തരം വന്നതിൽ സംസ്കൃതത്തെ വളരെ ആക്ഷേപിക്കേണ്ടിയിരിക്കുന്നു. കണ്ണ്, മൂക്ക്, വായ്, നാക്ക്, ചെവിട്, താടി, ചുണ്ട്, കൈ, കാൽ, മുടി, തല, നെറ്റി, വിരൽ, കാത്, ഉള്ളംകാൽ, മുട്ട്, പൊക്കിൾ, ചന്തി, തുട, പല്ല്, ഉടൽ, പിരിയം, (പുരുവം), എല്ല്, തൊലി, ചോര, കൊഴുപ്പ്, ചത, തലച്ചോറ്, ഉമിനീര് മുതലായ ഏതു ഭാഷയിലുള്ള പദങ്ങളാണ് എന്നും നാം ഓർക്കേണ്ടതല്ലേ. നമുക്ക് സ്വാതന്ത്ര്യമായി ഉണ്ടാക്കിവെച്ച മുതല് അനുഭവിച്ചുകൊണ്ട് അതിനെ കുറ്റം പറയുന്നതു നന്ദികേടല്ലേയോ എന്നു സംശയിക്കുന്നു.

തമിഴിൽനിന്നും പല പദങ്ങളും ഉണ്ടായിട്ടുണ്ട്. പല ഭാഷകളിൽനിന്നും എന്ന പോലെയെ അവയെ വിചാരിക്കേണ്ടതുള്ളൂ. മദ്ധ്യമ മലയാളത്തിലേയും പ്രാചീന മലയാളത്തിലേയും എന്നു നാം വിചാരിക്കുന്ന സ്ഥിതിക്കു അവയിലെ അക്ഷര വിനിമയ ക്രമം പിന്നീടുള്ളതിൽനിന്നും വ്യത്യാസമാകാതിരിക്കാൻ തരമില്ല. എന്നാൽ ആ ദ്രാവിഡ കൃതികളെ ഭാഷാഗ്രന്ഥങ്ങളായി ഗണിക്കുന്നത് യുക്തമല്ല. കേരളീയർ എഴുതിയിട്ടുള്ള പല സംസ്കൃത കൃതികളേയും എന്നപോലെ മാത്രമെ നാമവയെക്കുറിച്ച് വിചാരിക്കേണ്ടതുള്ളൂ. രാമചരിതവും മറ്റും ഭാഷാകൃതികളാണെങ്കിൽ നാരായണീയവും തത്തുല്ല്യങ്ങളായ ഇതരകൃതികളും എന്തുകൊണ്ട് ഭാഷ ആയിക്കൂടാ ഇങ്ങനെ ലേഖകൻ അഭിപ്രാ

യപ്പെട്ടിരിക്കുന്നു. സംസ്കൃതത്തിൽ നിന്നുമുള്ള പദങ്ങൾ മലയാളത്തിൽ കാണുന്നതു മേൽ പറഞ്ഞപോലെ പല ഭാഷകളിൽനിന്ന് എന്നപോലെ എന്തുകൊണ്ടാണെന്നോ ലേഖകൻ വിചാരിക്കാതിരിക്കുന്നത്? സംസ്കൃത പദങ്ങളെ എല്ലാം മാറ്റിവെച്ചു നോക്കിയാലും പറയത്തക്ക ദൂഷ്യമൊന്നും ഭാഷയ്ക്കുണ്ടാകുമെന്ന് തോന്നുന്നില്ല. രാമചരിതം മുതലായതു മലയാള ഭാഷ അല്ലെന്നു വരികിൽ കണ്ടിയൂർ, തിരുവല്ലാ മുതലായ ക്ഷേത്രങ്ങളിലെ ചെമ്പു പട്ടയങ്ങളിൽ വട്ടെഴുത്തക്ഷരത്തിൽ എഴുതികാണുന്ന അവിടുത്തെ പതിവു കണക്കുകളും മറ്റും ഏതു ഭാഷയിലാണെന്നു വിചാരിക്കണം? ഇവിടെയുള്ളവർക്ക് എഴുത്തു എന്നൊരു വക അറിവാൻ പാടില്ലാത്തതുകൊണ്ട് തമിഴരെ വരുത്തി എഴുതി വെച്ചതാണെന്നു പറയാൻ ഭാവമുണ്ടോ? ചില പുരാതന കുടുംബങ്ങളിൽ കാണുന്ന ആധാരപ്രമാണങ്ങളും മറ്റും ഇതുപോലെ വല്ലവരേയുംകൊണ്ടെഴുതിച്ചു വെച്ചതാണോ എന്തോ? ഇതിലൊന്നിലും സംസ്കൃത പദം കാണാത്തതെന്തുകൊണ്ടാവോ? സംസ്കൃതത്തോട് ജനങ്ങൾക്കുള്ള ഭ്രമവും ഭാഷയോട് അവയെ കൊരുത്തുവലിക്കാൻ തുടങ്ങിയപ്പോഴുണ്ടായ കുറവുകളും മറ്റും ലീലാതിലകം നോക്കിയാൽ മനസ്സിലാകുന്നതാണ്. കേരള പാണിനീയത്തിന്റെ പീഠികയെങ്കിലും സേവിച്ചിരുന്നങ്കിൽ ഈ ലേഖനദീനത്തിനു കുറഞ്ഞോരാശ്വാസം ഉണ്ടാകാമായിരുന്നു.

## അധ്യായം 4

ഇനി, ലേഖകൻ നിത്യ ഉപയോഗയോഗ്യമായി കല്പിച്ചിരിക്കുന്ന പദങ്ങൾക്കുപകരം ഭാഷാപദങ്ങളുണ്ടോ എന്നു പരിശോധിക്കാം. ആത്മാവ് (ശിവം) ജീവൻ ആവി, പ്രാണൻ ഉയിര്; മനസ്സ് നെഞ്ച്; വിചാരം നിനവ്; മുഖം മോന്ത, മുഞ്ഞി; നഖം ഉകിർ; നാഭി പൊക്കിൾ; മാംസം ഇറച്ചി, ചത; മലം അഴുക്ക്, കാട്ടം; വാതം കാറ്റ്, കഫം വെള്ളം; പിത്തം തീയ്, മയക്കം; ഈശ്വരൻ ആണ്ടവൻ, അയ്യൻ; ദൈവം കടവുൾ; സൂര്യൻ ഞായർ; ചന്ദ്രൻ തിങ്കൾ; നക്ഷത്രം മുത്ത്; ആകാശം വാനം; ഭൂമി ഞാലം, നിലം; മരണം മാവ്, ചാക്ക്; ദാനം കൊടകൊടുക്കൽ; ദീനം പാടുകേട്; കർമം ചെയ്യൽ കടമ; ജന്മം പിറവി- ഈ പദങ്ങൾ ഇന്നും പല ദിക്കുകളിൽ ഉപയോഗിച്ചുവരുന്നവയാണ്. ഇവ മിക്കതും ഇപ്പോഴത്തെ മലയാളികൾക്കും അറിവുള്ളതാണല്ലോ.

സംസ്കൃതത്തിലും, തമിഴിലും ചില പദങ്ങൾക്കു ധാതുവ്യത്യാസമില്ലെന്നും, ദ്രാവിഡപദങ്ങൾ സംസ്കൃതത്തിലും ലയിച്ചു കിടപ്പുണ്ടെന്നും, ഈ രണ്ടു ഭാഷകളിലും അപാര പാണ്ഡിത്യം സമ്പാദിച്ച നിഷ്പക്ഷ പാതികളായ മാന്യന്മാർ അഭിപ്രായപ്പെടുന്നു. അമ്മ എന്നതിനെ സംസ്കൃതത്തിൽ അംബ എന്നാണുപയോഗിക്കുന്നത്. ഇതു ദ്രാവിഡഭാഷയിൽ നിന്നും പോയതു തന്നെയാണ്. ഏതു ശിശുവും പ്രകൃത്യാ അമ്മാ എന്ന പദത്തെത്തന്നെയാണ് ആദ്യമായി ഉച്ചരിക്കുന്നത്. പക്ഷെ, ചില ഭാഷകളിൽ മമ്മാ എന്നൊ മറ്റൊ മാറിയേക്കാം. അക്കൻ, അണ്ണൻ, അപ്പൻ, അച്ഛൻ, അത്തൻ മുതലായതു മലയാള ഭാഷാപദങ്ങളാണെന്നുള്ളതിനു എതിരഭിപ്രായം കാണുകയില്ല. ജേഷ്ഠൻ മുതലായ പദങ്ങളെ ചേട്ടൻ എന്നതരത്തിൽ വികൃതപ്പെടുത്താതെ തന്നെ മലയാളത്തിൽ ഉപയോഗിക്കാൻ വാക്കുകൾ ഇരിക്കവെ അതുപേക്ഷിച്ചു സംസ്കൃത പദങ്ങൾ ഉപയോഗിക്കാൻ തുടങ്ങിയത് ആ ഭാഷയോടുള്ള ഭ്രമം തന്നെ ആയിരിക്കണം. അത്തം, ചിത്തിര മുതലായതും ദ്രാവിഡ ഭാഷാപദങ്ങൾ തന്നെയാണെന്നു തോന്നുന്നു.

എഴുത്തച്ഛൻ, ഇന്നത്തെ മലയാള അക്ഷരമാല സൃഷ്ടിക്കുന്ന തിനുമുമ്പ് തമിഴ(വട്ടെഴുത്ത) ക്ഷരങ്ങൾ തന്നെയാണ് മലയാളത്തിലും നടപ്പെന്നുവേണം ഊഹിക്കാൻ. അതായതു രണ്ടിലും അതിഖരമൃ ദുഘോഷങ്ങൾ മുതലായ വർണ്ണങ്ങൾ ഉണ്ടായിരുന്നെങ്കിലും ആദ്യാ ക്ഷരങ്ങളുണ്ടായിരുന്നില്ല എന്നു താത്പര്യം. ഇന്നത്തെ ലിപികൾ തമിഴ് ഗ്രന്ഥാക്ഷരത്തിൽ നിന്നെടുത്തു പരിഷ്കരിച്ചവയാണെന്ന് ഒന്നു പരി ശോധിച്ചാൽ ഏവർക്കും പ്രയാസം കൂടാതെ മനസ്സിലാക്കാവുന്നതാ ണ്.

വട്ടെഴുത്ത് തമിഴിലുള്ള എഴുത്തിനെക്കാളും വളരെ പഴക്കം ചെന്നതാണെന്നും വട്ടെഴുത്തും അശോകന്റെ അക്ഷരമാലയും രണ്ടും സ്വതന്ത്രമായി ഉത്ഭവിച്ചതാണെന്നും ബർണൽ (Dr. Burnell) അഭിപ്രാ യപ്പെടുന്നു. എന്നാൽ മിസ്റ്റർ. ടി. എ. ഗോപിനാഥറാവു ഈ അഭിപ്രാ യത്തോടു വിയോജിച്ച് ഇപ്രകാരം പറയുന്നു; "വട്ടെഴുത്ത് മിക്കവാറും നഗരം, ഗ്രന്ഥത്തമിഴ്, തെലുങ്കു മുതലായവപോലെ അശോകന്റെ ബ്രാഹ്മിജാതി എഴുത്തിൽ നിന്നുത്ഭവിച്ചതാണെന്നു തോന്നുന്നുവെ ന്നും, സൂക്ഷ്മമായി പരിശോധിച്ചാൽ ദക്ഷിണ ഇന്ത്യയിലെ മറ്റെഴു ത്തുകളുമായി വട്ടെഴുത്തിനു പല മാർഗ്ഗങ്ങളിലും സാമ്യം കാണുന്നു വെന്നും വട്ടെഴുത്തിനും തമിഴുഗ്രന്ഥാക്ഷരത്തിനും തമ്മിൽ വളരെ അടു പ്പമുണ്ടെന്നും ആകുന്നു." വട്ടെഴുത്തിനും തമിഴക്ഷരത്തിനും തമ്മിലുള്ള അടുപ്പവും തമിഴിന്റെ ചില പരിഷ്ക്കാരങ്ങളും മറ്റും നല്ല വണ്ണം പരി ശോധിക്കയാണെങ്കിൽ ഡോക്ടർ ബർണലിന്റെ അഭിപ്രായത്തിനാണു കൂടുതൽ ബലം സിദ്ധിക്കുന്നത്. കോലെഴുത്തു ഭേദപ്പെട്ടു വട്ടെഴു ത്തായും പിന്നീട് ചില ഭേദഗതികളോടു കൂടി ആയിരമാണ്ടിന് അടു ത്തകാലംവരെ നടപ്പിലുണ്ടായിരുന്നു. ഏതെഴുത്താണ് ആദ്യം ഉണ്ടാ യതെന്നും മറ്റുമുള്ള യഥാർത്ഥ വിവരം ഗ്രഹിക്കാൻ വളരെ പ്രയാസം തന്നെയാണ്. കോലെഴുത്ത് അഥവാ വട്ടെഴുത്ത് വളരെ പ്രാചീനകാ ലത്തെ ഉള്ളതാകയാലും അതിന്നു പല ഭാഷാലിപികളുമായി സാമ്യം കാണുകയാലും അതായിരിക്കാം കണ്ടുപിടിക്കപ്പെട്ട ആദ്യലിപി എന്നു സന്ദേഹം ന്യായമായി ജനിക്കുന്നു.

മുമ്പുപറഞ്ഞ ചെമ്പു പട്ടയങ്ങളിൽനിന്ന് ഇങ്ങനെ ചിലതു കൂടി ഗ്രഹിക്കാം; ക്ഷേത്രങ്ങളിൽ വേദം, വ്യാകരണം മുതലായത് പഠിക്കുന്നതിനു വിദ്യാർത്ഥികൾ താമസിച്ചുവന്നിരുന്നു. ഇവർക്കു ഭക്ഷണം ക്ഷേത്രത്തിലെ നിവേദിതാന്നവും ഇതിനോടുകൂടി (ചമ്മന്തിക്ക്) ഉപ്പ്, പുളി, നാളീകേരം മുതലായതും കൊടുത്തിരുന്നു. ഇവർക്കു വൈദ്യ സഹായത്തിനുവേണ്ട ഏർപ്പാടുകളുമുണ്ട്. മിക്ക പ്രധാന ക്ഷേത്രങ്ങളിലും ചില സന്യാസിമാർ ഉണ്ടായിരിക്കും. ഇവർ മഠാധിപതികളോ അഥവാ സാധാരണ സന്യാസിമാരോ ആയിരിക്കും. ഇവർക്ക് ക്ഷേത്ര കാര്യങ്ങളുടെ മേലന്വേഷണവും വിദ്യാർത്ഥികളെ വേദം മുതലായത ഭ്യസിപ്പിക്ക, പുഷ്പാഞ്ജലി ചെയ്കൽ മുതലായവയും ഉണ്ടായിരുന്നു. സന്യാസിമാരെ പടിഞ്ഞാറൻതീരങ്ങളിൽ ഭട്ടാര തിരുവടി, പടാര തിരുവടി എന്നീ സ്ഥാനങ്ങളാൽ അറിയപ്പെട്ടിരുന്നു. ക്ഷേത്രത്തിലെ ഓരോ അടിയന്തിരത്തിനും ഓരോരുത്തരെ ചുമതലപ്പെടുത്തിയിരുന്നു. തിരുവല്ലാ ക്ഷേത്രത്തിൽ അരി അളക്കേണ്ടത് എമ്പെരുമക്കളാണ്. എണ്ണ ആളാ(ഴാ) ഞ്ചേരി അടികളും, ചന്ദനം വേണാട്ടടികളും എത്തിച്ചുകൊടുക്കണം. ഇങ്ങനെ എല്ലാറ്റിനും പ്രത്യേകം ആളുകളെ നിശ്ചയിച്ചിട്ടുണ്ട്. മലയാളത്ത് ഇത്ര വളരെ ക്ഷേത്രങ്ങളുണ്ടായിട്ടും ചില ക്ഷേത്രങ്ങളിൽ നിന്നും, അതും വളരെക്കുറച്ചു മാത്രം, ഏതാനും ചെമ്പു പട്ടയങ്ങൾ മാത്രമെ കിട്ടിക്കാണുന്നുള്ളൂ. ക്ഷേത്രങ്ങൾ പിടിച്ചടക്കിയവർ അപ്പോൾതന്നെ അവയെല്ലാം നശിപ്പിക്കയൊ അല്ലെങ്കിൽ കൈവശക്കാർ തങ്ങൾക്കു ലഭിച്ചിട്ടുള്ള വല്ല അവസ്ഥയ്ക്കും ഉടവുതട്ടുമെന്നു ഭയന്നു പുറത്തെടുക്കാതിരിക്കയൊ ചെയ്തിരിക്കാം. ഇവയെല്ലാം കിട്ടുമെങ്കിൽ ചരിത്ര സംബന്ധമായ അനേകം സംഗതികൾ മനസ്സിലാക്കാവുന്നതാണ്. അതങ്ങിനെനിൽക്കട്ടെ.

## അധ്യായം 5

തമിഴകത്തെ ചേര, ചോള, പാണ്ഡ്യ ഇങ്ങനെ മൂന്നു രാജാധാനിയിങ്കീഴിൽ ഭരിച്ചു വന്നിരുന്നു. ഈ രാജ്യങ്ങളെ പതിമൂന്നു നാടുകളായി ഭാഗിച്ചിട്ടുണ്ട്. അവ പാണ്ടി, തെൻപാണ്ടി, കൂട്ടം, കടം, കർക്കാ, വേൺ, പൂഴി, പന്റി, അരുവാ, അരുവാവടത്തലൈ, വീതം, മലനാട്, പൂനനാട് ഇത്രയുമാകുന്നു. 'പാണ്ടി' എന്ന പദത്തിനു 'വാകമരം' എന്നർത്ഥമുള്ളതിനാൽ ഈ വൃക്ഷം അവിടെ ഒരു കാലത്തു സമൃദ്ധിയായി വളർന്നിരിക്കണം. മേൽപറഞ്ഞവയിൽ പാണ്ടി ദേശത്തെ അധികം പ്രധാനമായി കരുതിയിരിക്കുന്നു. ഇവിടെയാണ് ചെം (ശുദ്ധ) തമിഴിന്റെ ഉത്ഭവം. ഇപ്പോഴത്തെ മധുര ജില്ലയുടെ മിക്കവാറും മുഴുവൻ ഭാഗങ്ങൾ ഇതിൽപ്പെട്ടിട്ടുണ്ട്. പാണ്ടി രാജ്യത്തിന്റെ പ്രധാന പട്ടണം മധുരയാണ്. മധുരയ്ക്ക് 'കൂടൽ' എന്നുകൂടി പേരുണ്ട്. ഇത്, ഇവിടെ വൃക്ഷങ്ങൾ ധാരാളം വളർന്നിരുന്നുവെന്ന് തെളിയിക്കുന്നു. പാണ്ഡ്യരാജാവിന് പഞ്ചവൻ എന്നും കൗരവൻ എന്നും കൂടി പേരുണ്ട്. ഈ നാമങ്ങൾ മഹാഭാരത പുരാണ പുരുഷന്മാരെ അനുസ്മരിപ്പിക്കുന്നു. ഒരുവേള ഇവർ അവരുടെ പിൻഗാമികളായും വന്നേക്കാം.

*കൂടം എന്നതിന്റെ അർത്ഥം* ചതുരക്കള്ളി എന്നാണ്. ഈ സ്ഥലത്തിന്, ഇച്ചെടി ധാരാളം വളർന്നിരുന്നതുകൊണ്ടോ, കുടത്തിന്റെ ആകൃതിയുള്ള ഭൂമിയാകകൊണ്ടോ ഇന്നാമം വരാവുന്നതാണ്. ഇതിനെ പൊന്നാനിപ്പുഴ മുതൽ എറണാകുളം വരെയുള്ള പ്രദേശമായിട്ടാണു കണക്കാക്കിയിരിക്കുന്നത്. 'കുട്ടം' എന്നാൽ കുഴിപ്രദേശം. ഇതു കുട്ടനാടായിരിക്കണം. അവിടെ താണപ്രദേശമാണല്ലോ. വേൺ എന്നതു വേണാടാണ്. ഇതിനർത്ഥം മണ്ണുള്ള നാട് എന്നാകുന്നു. ഇതു പഴയ തിരുവിതാംകൂറാണ്. പൂഴി എന്നതിനു മണൽ എന്നർത്ഥം. ഈ നാട് അമ്പലപ്പുഴ മുതൽ പൊന്നാനിപ്പുഴയുടെ മുഖംവരെയുള്ള ദേശങ്ങളുടെ നാമമായി പറയുന്നു. ഇക്കൂട്ടത്തിൽ (ഓർ + നാട്) ഓണാട് പ്രത്യേകമായി പറഞ്ഞു കാണാത്തതുകൊണ്ട് കുട്ടനാടോടു ചേർത്തു കണക്കാക്കാവുന്നതാണ്. കർക്കാ - കൽപ്രദേശം - കുടം എന്ന ദിക്കിനു കിഴക്കായി സ്ഥിതി ചെയ്യുന്നു.

കുട്ടം, കുടം, കർക്കാ വെൺ, പൂഴി എന്നീ അഞ്ചു നാടുകൾ കൂടിയതു ചേരരാജ്യം. ഇതിന്റെ തലസ്ഥാനം വഞ്ചി അല്ലെങ്കിൽ കരൂർ എന്ന സ്ഥലമാകുന്നു. ആയതു കോതമംഗലത്തുള്ള തൃക്കാളൂരാണെന്നും, കൊടുങ്ങല്ലൂരിനടുത്തുള്ള തിരുവഞ്ചിക്കുളമാണെന്നും ഇതു രണ്ടുമല്ല തൃശ്ശിനാപ്പള്ളി ജില്ലയിൽപെട്ട കരൂർ എന്ന സ്ഥലമാണെന്നും, ഇങ്ങനെ ഇക്കാര്യത്തെക്കുറിച്ചു വിദ്വാന്മാരുടെ ഇടയിൽ ഏകകണ്ഠമായ അഭിപ്രായം ഇനിയും ഉണ്ടാകേണ്ടതായിട്ടാണിരിക്കുന്നത്.

ആദ്യമായി വഞ്ചി എന്ന പദത്തിന്റെ അർഥം എന്താണെന്നു നോക്കാം. - ഒരുതരം പടരുന്ന ചെടി, ചേര രാജാക്കന്മാരുടെ രാജധാനി, ധർമ്മദേവത, കരു (വൂ)ർ, പെൺ ഇങ്ങനെ തമിഴ് നിഘണ്ടുവിലും; മുള (ഈറ്റ) എന്നു ഗുണ്ടർട്ടിന്റെ നിഘണ്ടുവിലും അർഥം പറഞ്ഞു കാണുന്നു. ആദ്യം പറഞ്ഞ അർഥത്തിനു തിരുവനന്തപുരത്തെ ചരിത്രപ്രസിദ്ധമായ വഞ്ചിയൂർ കാട് ഉദാഹരണമാക്കാവുന്നതാണ്. കൂടാതെ മുളയും, പടർപ്പുചെടിയും ധാരാളം വളരുന്ന സ്ഥലങ്ങൾക്കും ഈ പേര് യോജിക്കുന്നതാണല്ലോ. കരൂർ എന്ന പദത്തിന് വഞ്ചി എന്നർത്ഥമുണ്ട്. (കരൈ + ഊർ) കരൈ ഊർ - കരൂർ എന്ന് ഭേദപ്പെട്ടു പോയതായി വരാവുന്നതാണ്. കരൂർ ആയിരുന്നു ചേര രാജധാനി എന്നു കാണിക്കുന്നതിനുള്ള തെളിവുകൾ ആ ദേശത്തു വഞ്ചി എന്നു പറയുന്ന ചെടികൾ ധാരാളമായി വളർന്നിരുന്നുവെന്നും വഞ്ചിയുടെ ഇരിപ്പിടം അൻപൂർണ്ണൈ (Anplurnai) എന്ന നദിക്കരയിലായിരുന്നു എന്നുള്ള സാഹിത്യ സംബന്ധമായ തെളിവിന്, കരൂർ നാട്ടിനു സമീപമായി ഒഴുകുന്ന കാവേരി നദിയുടെ പോഷകനദിയായ അമരാവതിയെന്ന പുഴയുടെ നാമത്തോടു യോജിപ്പുണ്ടെന്നും, സ്ഥലത്തെ ഒരു ദേവനു വഞ്ചി എന്ന നാമം ഉണ്ടെന്നും മറ്റും ആണ്.

ചേരൻ, ചോളൻ, പാണ്ഡ്യൻ, കൊങ്ങൻ എന്നിവയ്ക്കു ചേര, ചോള, ചോള പാണ്ഡ്യ, കൊങ്ങ (ണ) ദേശങ്ങളിലെ അധിപൻ (രാജാവ്) എന്നർഥമാക്കേണ്ടതാണ്. ചേരമാൻ എന്നതു കൊച്ചിരാജാവ് എന്നു പറയുംപോലെ ചേരദേശത്തെ രാജാവ് എന്നെ താത്പര്യമുള്ളൂ. ഇതൊരാളുടെ പ്രത്യേക നാമമല്ല. ചാരൽ + മാൻ = ചാരൽമാൻ = ചാരമാൻ = ചേരമാൻ എന്നു പരിണമിച്ചതാണ്. ചാരൽമാൻ എന്നതിനു മലയര

മൻ - മലയാളത്തെ രാജാവ് - എന്ന് അർത്ഥം. മലയാളരാജ്യം ഭരി ക്കാൻ വന്നതിനുശേഷമേ പെരുമാക്കന്മാർക്കു ചേരമാൻ എന്ന സ്ഥാനം ലഭിച്ചിരിക്കയുള്ളൂ. അതിനുമുമ്പെല്ലാം രവിവർമ്മ പെരുമാൾ നായ നാർ എന്നും മറ്റുമേ നാമമുള്ളു. ഇനി ചേരരാജ്യത്തിന്റെ കിടപ്പ് എവി ടെയാണെന്നു നിശ്ചയിച്ചാൽ വഞ്ചി എന്ന പട്ടണത്തിന്റെ സ്ഥാനവും ഉറപ്പാക്കാവുന്നതാണ്. ചേരദേശം പശ്ചിമ പർവ്വതത്തിനു കിഴക്കുവശ മായിരുന്നെങ്കിൽ തൃശ്ശിനാപ്പള്ളിക്കടുത്തുള്ള കരൂർ എന്ന സ്ഥലത്തെ ചേരരാജധാനിയായി ഒരുവിധം വകവെച്ചു കൊടുക്കാമായിരുന്നു. എന്നാൽ ഇന്നേവരെ ചേരരാജ്യം ടി പർവ്വതത്തിനു പടിഞ്ഞാറായി കല്പിച്ചിരിക്കകൊണ്ട് ആയതു ഈ കരയിൽ തന്നെ ആയിരിക്കണമ ല്ലോ. രാജ്യപരിധിക്കുള്ളിലല്ലാതെ രാജധാനി അന്യത്രയാണെന്നു വരാൻ ന്യായമില്ല. എന്നു തന്നെയല്ല, കരൂർ ചോള ദേശത്തിൽ പെട്ടു പോയി എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇനി, നദിയുടെ പേരിന്റെ യോജിപ്പു നോക്കുകയാണെങ്കിലും അൻപൂർണ്ണൈ എന്ന നാമത്തോട് അമരാവതി എന്നതിനേക്കാൾ ചൂർണി എന്ന പെരിയാറിനാണ് കൂടു തൽ യോജിപ്പുള്ളത്. പെരിയാറ് തിരുവഞ്ചിക്കുളത്തിനു സമീപംകൂടി ഒഴുകുന്നു. കച്ചവടസംബന്ധമായ സൗകര്യം നോക്കുന്നതായാലും കരൂർ എന്ന സ്ഥലം തിരുവഞ്ചിക്കുളത്തേക്കാളും താണപടിയിലത്രെ സ്ഥിതി ചെയ്യുന്നതെന്നും പ്രത്യക്ഷപ്പെട്ടു. ഇതിനുസമീപം സ്ഥിതി ചെയ്യുന്ന ഡച്ചുകോട്ടയും മറ്റും തിരുവഞ്ചിക്കുളത്തിനു സമീപമുള്ള കായലുകൾ വലിയ കപ്പലുകൾ സഞ്ചരിക്കാൻ സൗകര്യമുള്ളവയായിരുന്നു എന്നു തെളിയിക്കുന്നു. ഇന്നും ആ കായലുകൾ വളരെ അഗാധമായിത്തന്നെ യിരിക്കുന്നു. തിരു എന്നതു ശ്രീ എന്ന അർത്ഥത്തെക്കുറിക്കുന്ന പദമാണ്. കുളം എന്നാൽ പ്രദേശം എന്നർത്ഥം. ചേരമാൻ പെരുമാ ളുടേയും അദ്ദേഹത്തിന്റെ ധർമ്മപത്നിയായ നായർ സ്ത്രീയുടേയും വിഗ്രഹം തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽ ഇന്നും വെച്ചു പൂജിച്ചുവ രുന്നതായി കേട്ടിട്ടുണ്ട്. 'ചരിത്രസമുച്ചയ'ത്തിൽ ശ്രീ നീലകണ്ഠ തീർത്ഥ പാദസ്വാമികളും ഇങ്ങനെ തന്നെ അഭിപ്രായപ്പെട്ടിരിക്കുന്നതിനാൽ അധികം ബലം കിട്ടുന്നു. ഈ പെരുമാൾ എത്രാമത്തെ ചേരമാൻ എന്ന റിയുന്നില്ല. കരൂർ എന്ന സ്ഥലത്തിനു ചേരമാൻ പെരുമാക്കന്മാരുമാ

യുള്ള ബന്ധം അവരുടെ മൂല കുടുംബം എന്ന നിലയിലായിരിക്കാം എന്നൊരു ഊഹം ഉന്നയിക്കാവുന്നതാണ്. അപ്പോൾ വഞ്ചി എന്നു പേരുള്ള ദേവത അവരുടെ കുലദൈവമായും കരുതാവുന്നതാണ്. നാടു മറന്നാലും മൂടു മറക്കരുത് എന്നുള്ള പഴഞ്ചൊല്ലനുസരിച്ച്, നാം നമ്മുടെ ധർമ്മദൈവങ്ങളെ ഇന്നും ആരാധിക്കും പോലെ പെരുമാക്കന്മാർ കൂടെക്കൂടെ അവിടെപ്പോയി കുടുംബൈശ്വര്യർത്ഥം പ്രാർഥിക്കയും മറ്റും പതിവുണ്ടായിരിക്കാം. ഇനി തൃക്കാരൂരിനെപ്പറ്റി ചിന്തിക്കയാണെങ്കിൽ, ആയതു മാഹാത്മ്യമുള്ള ഒരു സുഖവാസസ്ഥലമായി മാത്രമേ ഗണിക്കാവൂ. എന്തെന്നാൽ കച്ചവട സംബന്ധമായും മറ്റും ഗതാഗതത്തിനു തീരെ സൗകര്യമില്ലാതാണു കാണുന്നത്. പക്ഷേ പെരുമാക്കന്മാർ പലപ്പോഴും ആ സ്ഥലത്തെ ഒരു സുഖവാസഭൂമിയായി കരുതിയിരിക്കയാൽ അന്നാട്ടിന്ന് അപ്പേർ വന്നതായിപ്പറയാം.

മേൽപ്പറഞ്ഞ സംഗതികൾ കൊണ്ടു കൊച്ചിയിലുള്ള തിരുവഞ്ചിക്കുളം തന്നെയായിരുന്നു ചേരരാജ്യത്തിന്റെ തലസ്ഥാനനഗരിയെന്നു നിസ്സംശയം പറയാവുന്നതാണ്.

## അധ്യായം 6

ചേരമണ്ഡലത്തിന്, മലയാളം, കേരളം എന്നീ പേരുകളാണ് ഇപ്പോൾ ഉപയോഗിച്ചുവരുന്നത്. ഇതുകളേയും മലബാർ എന്നതിന്റേയും ഉല്പത്തിയെപ്പറ്റി വലിയ പണ്ഡിതന്മാരും തർക്കിക്കുന്നു. മലയാചലം, കേരളം എന്നീ നാമങ്ങൾ പുരാണങ്ങളിൽ കാണാം. കേരളത്തെ സ്പ്ത കൊങ്കണത്തിൽ പെട്ട ഒരു ഭാഗമായിട്ടാണ് സ്കന്ദപുരാണത്തിൽ പറഞ്ഞിരിക്കുന്നത്. ഈ സ്ഥലം (ഗോകർണ്ണം മുതൽ തെക്കൻ കന്യാകുമാരിവരെയുള്ള) കേരളം എന്നു നാം ഇപ്പോൾ വ്യവഹരിച്ചു വരുന്ന സ്ഥലത്തിനു വടക്കായി കിടക്കുന്നു. മലയാളത്തിനു കേരളമെന്നു പേരുണ്ടായതു പിന്നീടാണെന്നു 'നന്ദീശസംഹിത' യിൽ പറഞ്ഞിരിക്കുന്നു. കേരളം എന്ന പേരിന്റെ അർഥം തെങ്ങു (നാളീകേരം) മൂലം ഉണ്ടായതാണെന്നും അത് സംസ്കൃത നാമമാണെന്നും മറ്റും ചിലർ വാദം മുറുക്കുന്നു. കാൽഡുവൽ, ഗുണ്ടർട്ട് മുതലായ വിദ്വാന്മാർ ഇതു ദ്രാവിഡശബ്ദമാണെന്ന് അഭിപ്രായപ്പെടുന്നതല്ലാതെ ഇതിന്റെ ആഗമത്തെപ്പറ്റി ഖണ്ഡിച്ച് ഒന്നും പറയുന്നില്ല. കോഴിക്കോട് മുതൽ കൊല്ലം വരെയുള്ള ഇപ്പോൾ കാണുന്ന പടിഞ്ഞാറൻ സമുദ്രക്കര ബി. സി. മുന്നൂറാം വർഷത്തിനുശേഷമുണ്ടായതാണെന്നാണു ഭൂഗർഭശാസ്ത്രിമാരുടെ അഭിപ്രായം. അതായതു സമുദ്രം വളരെ കിഴക്കുമാറിക്കിടന്നിരുന്നു എന്നു താത്പര്യം. പരശുരാമൻ അതിൽ പിന്നീടു വന്നു സൃഷ്ടിച്ചതാണെന്നു വാദിക്കാൻ തലച്ചോറുള്ളവർ കാണുമെന്നു തോന്നുന്നില്ല. കേരളം എന്ന സംജ്ഞ നാളീകേരം എന്നതിൽ നിന്നു ത്ഭവിച്ചതാണെങ്കിൽ തെങ്ങില്ലാത്തതായ പൊറ്റപ്രദേശങ്ങൾക്കുകൂടി ഇപ്പേരു ചേർത്തു വിളിച്ചാൽ യോജിപ്പാകുമോ? (തേൻകായ്) തേങ്ങാ എന്നാണ് ഇദ്ദേശ ഭാഷയിൽ പറയുന്നത്. തെങ്ങ് എന്നു ദേശനാമമുള്ളപ്പോൾ സംസ്കൃത ശബ്ദമാണെന്നു വെച്ചിരിക്കുന്ന നാളീകേരപദത്തെ ഇവിടെ സ്വീകരിക്കേണ്ട ആവശ്യമില്ല. ദ്രാവിഡപദമെന്നു പണ്ഡിതന്മാരാൽ അഭിപ്രായപ്പെട്ടിരിക്കുന്ന കേരളം എന്ന സംജ്ഞ കായലിനും കടലിനും സമീപം (കരയ്ക്ക്) ഉള്ള ദേശത്തിനു യോജിക്കുന്ന

തായിരിക്കും. (കരൈ + അളം) = കരൈയളം ഒടുവിൽ കേരളം എന്നു പരിണമിച്ചതായിരിക്കണം. കരപ്രദേശം എന്നു താത്പര്യം. ചേർത്തല എന്ന സ്ഥലത്തെ കരപ്പുറം എന്നാണു വിളിച്ചുവന്നിരുന്നതെന്ന് അറിവുള്ളതാണല്ലോ. ഇങ്ങനെ ആകുമ്പോൾ മലപ്രദേശങ്ങൾക്കു മലയാളമെന്നും (കായൽ-കടൽ) കരപ്രദേശങ്ങൾക്കു കേരളം എന്നുമുള്ള നാമങ്ങൾ യോജിക്കുന്നതാണ്. മലവാരം, സായിപ്പന്മാർക്കു മലബാരം, മലബാർ എന്നായിത്തീർന്നു. മലവാരം എന്നാൽ മലപ്രദേശം അല്ലെങ്കിൽ മലയരിക് എന്നാണല്ലോ അർഥം വരുന്നത്. കടൽവാരം = കടൽക്കരമലയാളവും മലബാറും ഇങ്ങനെ തുല്യാർത്ഥയോജനയുള്ള പദങ്ങളെന്നു നമുക്ക് ഊഹിക്കാം.

പാണ്ഡ്യരാജധാനിക്കു വടക്കായി പന്റിനാടു സ്ഥിതിചെയ്യുന്നു. ചണ ധാരാളം വളരുന്ന നാട്ടിന്നും ഇപ്പേരു പറയാമെന്നുള്ളതുകൊണ്ട് ഈ അർഥം ആ നാട്ടിന് അധികം യോജിക്കുന്നതായി തോന്നുന്നു. ഇതിന്റെ തലസ്ഥാനം നാഗപട്ടണമാകുന്നു. പന്റിനാടിനു വടക്കു പുനൽനാട് (ചോളരാജ്യം) പുനൽ = വെള്ളം. കാവേരി നദീമുഖത്തു സ്ഥിതിചെയ്യുന്നതിനാൽ വർഷക്കാലത്തു വെള്ളപ്പൊക്കമുണ്ടാകുന്നതുകൊണ്ടായിരിക്കാം ഇപ്പേരിൽ ആ നാട് അറിയപ്പെട്ടിരിക്കുന്നത്. ഇതിന്റെ പ്രധാനപട്ടണം തൃശ്ശിനാപ്പള്ളിക്കടുത്തുള്ള ഉരവൂർ ആണ്.

പുനൽ നാട്ടിനു വടക്ക് അരുവനാട്, അതിനപ്പുറം അരുവാവടതല. ഈ രണ്ടു ദേശത്തിനും കൂടി, ലങ്കയി (സിലോണി)ൽ ഉണ്ടാകുന്നതരം ചില സാധനങ്ങൾ ഉണ്ടാകുന്നതുകൊണ്ട് മാവിലങ്കൈ- മഹാലങ്ക-എന്നു വിളിക്കുന്നു. ഇതിന്റെ തലസ്ഥാനം കാഞ്ചീപുരം ആകുന്നു.

പുനൽ നാട്ടിനു വടക്കു പടിഞ്ഞാറും അരുവനാട്ടിനുപടിഞ്ഞാറും ആയി മലനാട് അല്ലെങ്കിൽ മലയൻനാട് സ്ഥിതിചെയ്യുന്നു. ഇതിനു പടഞ്ഞാറു ഭാഗത്ത് ചീത (ശീത) നാട് കിടക്കുന്നു. കോയമ്പത്തൂർ ജില്ലയുടെ വടക്കുള്ള പകുതിഭാഗവും നീലഗിരിജില്ലയുടെ തെക്കുള്ള ഭാഗങ്ങളും ഇതിൽപെടും. ഇവ ശീതളപ്രദേശമാണെന്നുള്ള വസ്തുതയും പ്രസിദ്ധമാണല്ലോ.

വളരെ പുരാതനകാലം മുതൽക്ക് അതായത്, ബി. സി. ആയിരം വർഷങ്ങൾക്കുമുമ്പുതന്നെ തമിഴകവാസികൾ ദ്വീപാന്തരങ്ങളുമായി കച്ചവടം നടത്തിവന്നിരുന്നു. മലയാളക്കരയിൽ വൻമരങ്ങളുണ്ടെന്നും അവിടുത്തുകാർ (നായന്മാർ) വളരെ മുമ്പിനാലെ കപ്പൽപണി ചെയ്തിരുന്നെന്നും അന്യ ദ്വീപുകാരുമായി കച്ചവടം നടത്തിയിരുന്നുവെന്നും മറ്റും ചോട്ടാനാഗപുരം കമ്മീഷണരായിരുന്ന ഹിവിറ്റ് (Ruling Races of Pre-historic Times) എന്നഗ്രന്ഥത്തിൽ പ്രസ്താവിച്ചിരിക്കുന്നു. മലയാളക്കരയിൽ കപ്പൽ വന്നടുക്കുന്നതിന് കൂടുതൽ സൗകര്യമുണ്ട്. മറ്റു ദ്രാവിഡദേശീയർക്ക് ഉച്ചരിക്കാൻ പ്രയാസമുള്ള ചില ശബ്ദങ്ങൾ മലയാളികൾക്കു വശമായിരിക്കുന്നതോർക്കുമ്പോൾ എത്രയോ മുമ്പിനാലെ ഇവർ ആര്യന്മാരുമായി പരിചയപ്പെട്ടിരിക്കണം എന്നു വിചാരിക്കാവുന്നതാകുന്നു.

ഇവിടെ പ്രസ്താവിക്കാൻ പോകുന്ന സംഗതികളെല്ലാം ആയിരത്തെണ്ണൂറു വർഷങ്ങൾക്കുമുമ്പ് നടന്നവയാണെന്നു നാം ഓർക്കുമല്ലോ. ഇപ്പോൾ മലയാളദേശം (കേരളം) ആയി കരുതിവരുന്ന നാടുകളെല്ലാം അക്കാലത്തു ചേരരാജ്യമെന്നു വിളിക്കപ്പെട്ടിരുന്നു. ഭൂമിയുടെ സ്ഥിതിയനുസരിച്ച് ഈ രാജ്യത്തെ അഞ്ചായി വിഭാഗിച്ചിട്ടുണ്ട്; അവ മുമ്പെ പറഞ്ഞു കഴിഞ്ഞു. അന്നത്തെ ഗവർമ്മേണ്ട് താന്തോന്നിത്തം കൂടാതെ, പൊതുജനക്ഷേമത്തെ ലാക്കാക്കി രാജ്യം ഭരിച്ചിരുന്നു. വിദ്യാർത്ഥി വേട്ടയ്ക്കൊ, തൃശ്ശൂർ, മലബാർ എന്നീ സ്ഥലങ്ങളിൽ നടന്നപോലുള്ള ലഹളയ്ക്കോ കാരണമുണ്ടാക്കാത്ത തരത്തിലുള്ളതായിരുന്നു അക്കാലത്തെ ഭരണം. അന്ന്, രാജാവും ഓരോ വിഷയത്തിലും പ്രത്യേകം വൈദഗ്ധ്യം നേടിയിട്ടുള്ള പൊതുജനപ്രതിനിധികളും ചേർന്നാണ് രാജ്യം ഭരിച്ചുവന്നിരുന്നത്.

അന്ന് ബ്രഹ്മ, ക്ഷത്രിയ, വൈശ്യ, ശൂദ്രാദി ചാതുർവർണ്യനാമങ്ങൾ ഉപയോഗിച്ചിരുന്നില്ല. ബ്രാഹ്മണവൃത്തിയിലിരിക്കുന്ന മഹത്തുക്കളെ അറിവർ (അറവർ) എന്നും, അടുത്തപടിക്കാരെ ഉഴവർ (വെള്ളാളർ) എന്നും വിളിച്ചു വന്നിരുന്നു. വേൾ + ആളൻ = വേളാളൻ = വെള്ളാളൻ; വേൾ = മണ്ണ്; ആളൻ = ആളുന്നവൻ, ഉള്ളവൻ ; വെള്ളാളൻ-കൃഷിയുള്ളവൻ, ഭൂമി ഭരിക്കുന്നവൻ. ചേര, ചോള, പാണ്ഡ്യ രാജാ

ക്കന്മാരും ഈ വംശത്തിൽപ്പെട്ടവരുതന്നെ. പിന്നെ ഇടയർ, വേടർ, കൊല്ലൻ, തട്ടാൻ, പണിക്കൻ, വേളാൻ, വലയർ, മുക്കുവർ ഇങ്ങിനെ സമുദായത്തിൽ താഴ്ന്ന ക്രമത്തിൽ പറയപ്പെട്ടിരിക്കുന്നു. ഉയർന്ന ഇനക്കാർ വഴിയാത്ര ചെയ്യുമ്പോൾ താണവർ വഴിമാറിക്കൊടുക്കണം. അക്കാലം അടിമത്തം എന്ന ഏർപ്പാടില്ലായിരുന്നു. തമിഴകവാസികൾ ഓരോരുത്തരുടെ അവസ്ഥയ്ക്കനുസരണമായി വസ്ത്രം ധരിച്ചു വന്നിരുന്നു. ഇടത്തരക്കാർ മുട്ടോളം വരുന്ന ഒരുമുണ്ട് അരയിലും മറ്റൊന്നു തലയിലും ചുറ്റിവന്നിരുന്നു. അവർ കുടുമ വളർത്തി ഉച്ചിയിൽ കെട്ടിവെയ്ക്കും. നാഗവംശക്കാർ തലയിൽ മയിൽപ്പീലി അണിയുന്നവരാണ്. നാഗന്മാർ എന്നു പറയുന്നുതു നായന്മാരെ ചൂണ്ടി ആയിരിക്കണം. നാകൻ എന്ന പദത്തെ സംസ്കൃതീകരിച്ചു നാഗൻ എന്നാക്കിയിരിക്കാം. നാഗന്മാർക്കുള്ള വെള്ളാണ്മ സ്ഥാനവും അവരുടെ കൃഷിത്തൊഴിലും ഈ അഭിപ്രായത്തെ ബലപ്പെടുത്തുന്നു. സൂര്യാരാധാന ചെയ്തുവരുന്നവരെ സൂര്യവംശക്കാർ എന്നു പറയും പോലെ നാഗപൂജ ചെയ്തുവന്നതുകൊണ്ട് നാഗന്മാർ എന്നു വിളിച്ചിരുന്നു എന്നും വരാവുന്നതാണ്. മലയാളത്തുള്ള സർപ്പപൂജയും ഇതിനടിസ്ഥാനമാക്കാവുന്നതാണല്ലോ. ആര്യന്മാർ എഴുത്തുവിദ്യ (ലിപി കൗശലം) ആദ്യമായി പഠിച്ചതു നാഗന്മാരിൽ നിന്നായിരുന്നുവെന്നും അന്നുമുതൽ ഇപ്പോഴും സംസ്കൃതാക്ഷരങ്ങൾ 'ദേവനാഗരി' എന്ന് അറിയപ്പെടുന്നുവെന്നും പറയപ്പെട്ടിരിക്കുന്നു. നായന്മാരും നീപ്പാളിലെ നേവർമാരും തമ്മിലുള്ള സാമ്യതയെപ്പറ്റി വി. ഫെർഗൂസൺ (Fergusson) ഇപ്രകാരം പറയുന്നു :-

"സ്ത്രീകളുടെ ചാരിത്ര്യത്തെപ്പറ്റി പ്രത്യേകമായുള്ള ധാരണകളും അതോടൊന്നിച്ചു ശില്പകർമ്മങ്ങളും അന്യസംഗതികളും വെച്ചു നോക്കുമ്പോൾ മലബാറിലെ നായന്മാരും നേപ്പാളത്തിലെ നേവാരന്മാരും തമ്മിൽ ദേശീയമായ ഒരു ഐക്യത കാണുകയും ഇന്ത്യയിൽ വേറെ രണ്ടു ദേശക്കാർ തമ്മിൽ ഇത്ര ചേർച്ച കാണാതിരിക്കയും ചെയ്യുന്നു. പേരുകളുടെ സാമ്യത്തിൽ എന്തെങ്കിലും ഉണ്ടെന്നു ഞാൻ വിചാരിക്കുന്നില്ല. എന്നാൽ ശില്പകർമ്മങ്ങളിലും ആചാരമര്യാദകളിലും വിശിഷ്യാ ഒരു യോജിപ്പുണ്ടെന്നു ഞാൻ സ്ഥൈര്യമായി വിശ്വസിക്കുന്നു."

തമിഴർ ആര്യന്മാരുടെ വരവിനു വളരെ മുമ്പുതന്നെ പരിഷ്ക്കാരത്തിൽ ഉന്നതാവസ്ഥയെ പ്രാപിച്ചിരുന്നു. ശുദ്ധ തമിഴു ഭാഷ, സംസ്കൃത വാക്കുകളുടെ സഹായം കൂടാതെ അഭിവൃദ്ധിയെ പ്രാപിച്ചിരുന്നു. അതിന്നു സംസ്കൃതത്തെക്കാളും കൂടുതലായ ഒരു സാഹിത്യം ഉണ്ടെന്നും വ്യക്തമാണ്. ഒന്ന് എന്ന സംഖ്യയ്ക്കു കീഴോട്ട് ഒന്നിന്റെ അണു പ്രായമായ അംശങ്ങൾ ഉള്ളത് തമിഴരുടെ കണക്കു വിഷയമായ അഗാധബുദ്ധിയെ പ്രത്യക്ഷമാക്കുന്നു. ശ്രേഷ്ഠമായ പ്രാചീന തമിഴ്ഗ്രന്ഥങ്ങളിൽ സംഗീതം, ജ്യോതിഷം, വ്യാകരണം, തത്വശാസ്ത്രം മുതലായ വിഷയങ്ങളെ സംബന്ധിച്ചു പ്രതിപാദനങ്ങൾ ശുദ്ധ തമിഴുഭാഷയിൽ തന്നെ കാണുന്നു. ഈ ശാസ്ത്രങ്ങൾ അന്യദേശീയർ വരുന്നതിനു മുമ്പുള്ള കാലത്തെ തമിഴരുടെ വിദ്യാവിഷയമായ സമ്പത്തിനെ വിശദമാക്കുന്നു. മുൻകാലത്ത്, ദേഹമാസകലം മൂടത്തക്കവണ്ണം വസ്ത്രം ധരിച്ച ഒരുവനെകണ്ടാൽ അവൻ കുലീനൻ എന്നല്ല പരിചാരകൻ എന്നത്രെ മനസ്സിലാക്കുമായിരുന്നത്. സ്ത്രീകൾ സാധാരണയായി ധരിക്കുന്ന വസ്ത്രം അര മുതൽ കണംകാലുവരെ നീണ്ടുനിൽക്കുന്നു; അരയ്ക്കു മേൽഭാഗം മുഴുവനും നഗ്നതയായിട്ടു തന്നെയിരിക്കും. ദേഹത്തിലെ നഗ്നഭാഗങ്ങളിൽ മിക്കപ്പോഴും ചന്ദനം മുതലായ സുഗന്ധദ്രവ്യങ്ങൾ അണിയാറുണ്ടായിരുന്നു. സ്ത്രീകൾ തലമുടി കെട്ടി വെയ്ക്കുന്നത് ഒരു പ്രത്യേക രീതിയിലാണ്; അഞ്ചായി പകുത്ത് ഓരോ ഭാഗവും പ്രത്യേകമായിക്കെട്ടി, അവർക്കു ഭംഗിയാണെന്നു തോന്നുന്ന തരത്തിൽ, തൂങ്ങിക്കിടക്കാൻ വിടുന്നു. സ്ത്രീകളും പുരുഷന്മാരും മുടിയിൽ എണ്ണ പുരുട്ടുന്നുണ്ട്. സ്ത്രീകൾ അവരുടെ കൺപോളകളിൽ ഒരുതരം കറുത്തചായം (മഷി) തേയ്ക്കാറുണ്ട്. വസ്ത്രധാരണത്തിൽ കുറവു കാട്ടുന്നെങ്കിലും ആഭരണാലങ്കാരത്തിൽ തീരെ കുറയ്ക്കുന്നില്ല. വളരെ വിലപിടിച്ചവ കൈയിലും കഴുത്തിലും അണിയുന്നു. താണതരക്കാർ വില കുറഞ്ഞ ലോഹങ്ങൾ കൊണ്ടും ശംഖിന്റെ തോടുകൊണ്ടും ആഭരണങ്ങളുണ്ടാക്കി അണിയുന്നു.

മര്യാദയായിട്ടാണെങ്കിലും, സ്ത്രീകൾ സമുദായകാര്യങ്ങളിലും വിനോദങ്ങളിലും പങ്കുകൊള്ളാറുണ്ട്. സാധുവർഗ്ഗത്തിൽപെട്ട സ്ത്രീകൾ പല തൊഴിലുകളിലും പ്രവേശിച്ചു നിത്യവൃത്തി കഴിക്കു

ന്നു. രാജ്ഞി മുതൽ കീഴോട്ടുള്ള എല്ലാവരും ക്ഷേത്രദർശനത്തിന് പോകും. ഉത്സവാഘോഷങ്ങളിൽ സ്ത്രീകൾ പങ്കുകൊള്ളുകയും സ്നേഹിതരെയും ബന്ധുക്കളേയും ക്ഷണിക്കുന്നതിനുപോകയും ചെയ്യാറുണ്ട്. ഇവരുടെ സ്വാതന്ത്ര്യമായനടത്ത കൊണ്ടു വിവാഹത്തി നുമുമ്പുതന്നെ യുവജനങ്ങൾക്കു പ്രേമവല വീശാൻ അവസരം കിട്ടു ന്നു. പിന്നീട് അവരുടെ രക്ഷാകർത്താക്കളുടെ അനുമതിയോടുകൂടി വിവാഹജീവിതത്തിൽ ഏർപ്പെടുന്നതുകൊണ്ട് ഒരു യുവതി അവളുടെ കാമുകനോടു ചേർന്നു നടക്കുന്നതു ക്രമക്കേടാണെന്നു കരുതാറില്ല. സംഗീതാഭ്യാസം വളരെ പ്രധാനമായി കരുതിവന്നിരുന്നു. പലതരത്തി ലുള്ള സംഗീതോപകരണങ്ങൾ അവർ ഉപയോഗിച്ചിരുന്നു. ഇവരുടെ സംഗീതം ആര്യന്മാരുടേതിൽനിന്നും വ്യത്യാസമുള്ളതാണ്. സംഗീത ത്തിൽ പൂർണ്ണമായ വൈദഗ്ദ്ധ്യം നേടാൻ ഇച്ഛയുള്ളവർ രണ്ടും അഭ്യ സിച്ചിരുന്നു. ചിത്രമെഴുത്തിലും ശില്പവിദ്യയിലും ഇവർക്കുള്ള സാമർത്ഥ്യം പൂർവ്വകാലത്തെ ക്ഷേത്രങ്ങൾ പരിശോധിച്ചാൽ അറിയാ വുന്നതാണ്. സാധുക്കളുടെ വീടുകൾ മണ്ണ്, ഓല, പുല്ല് ഇവ കൊണ്ടു നിർമ്മിച്ചിരുന്നു. മറ്റുള്ളവരുടേത് കല്ലുകൊണ്ടും, ഓടുമേഞ്ഞും പണി തിരുന്നു.

അക്കാലത്ത് ഇന്ത്യയിലെ പ്രധാന മതങ്ങൾ-ഷൺമതങ്ങൾ- എല്ലാം ഇവിടെ നടപ്പുണ്ടായിരുന്നു. അപരിഷ്കൃതന്മാരുംമൂഢന്മാരും ആയ ജനങ്ങൾ ഓരോ വിഗ്രഹങ്ങളെ പ്രതിഷ്ഠിച്ചു ജന്തുക്കളെ ബലി കഴിച്ചുവന്നിരുന്നു. വലിയ വിദ്വാന്മാരുടെ ആവാസഭൂമിയായ കൊടു ങ്ങല്ലൂരിൽ ഇന്നും ഈ മൂഢകൃത്യം നടത്തുന്നതോർക്കുമ്പോൾ അത്ഭു തം തോന്നുന്നുണ്ട്.

ഇതുവരെ പറഞ്ഞതുകൊണ്ട് തമിഴകവാസികളും, പ്രത്യേകിച്ചു മലയാളികളും വളരെ പുരാതനകാലം മുതലെ പരിഷ്കാരദശയെ പ്രാപി ച്ചിരുന്നുവെന്നു മനസ്സിലാക്കാവുന്നതാണല്ലോ.

## അധ്യായം 1

ദ്രാവിഡത്തെപ്പറ്റി എന്തെങ്കിലും പറയുന്നതിനുമുമ്പായി ജനങ്ങളുടെ ഉത്തരദിക്കിൽനിന്നുമുള്ള വരവിനെക്കുറിച്ച് അല്പം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. ആര്യന്മാരുടെ ആദ്യത്തെ ജന്മഭൂമി റഷ്യാരാജ്യമാണെന്നു ചില പണ്ഡിതന്മാരും മദ്ധ്യ ഏഷ്യയാണെന്നു മറ്റു ചിലരും, ഇതു രണ്ടുമല്ല ഉത്തരധ്രുവ പ്രദേശങ്ങളാണെന്നു ലോകമാന്യതിലകനും ഇങ്ങിനെ പലരും പല വിധത്തിൽ അഭിപ്രായങ്ങൾ പുറപ്പെടുവിച്ചിരിക്കുന്നു. ബുദ്ധിമാന്മാരും സൂക്ഷ്മാവലോകന പടുക്കളും ആയ ഈ മഹാന്മാരുടെ അഭിപ്രായങ്ങൾ നമുക്ക് സ്വീകാര്യം തന്നെ. എങ്കിലും ഏതാണു സ്വീകാര്യം എന്ന് അറിയുന്നതിനാണു പ്രയാസമായിരിക്കുന്നത്. അനുഭവംകൊണ്ടോ അനുഭവസ്ഥന്മാരിൽനിന്നോ ഗ്രഹിക്കാൻ സാധിക്കാത്ത സംഗതികൾക്കെല്ലാം ഫലം ഇത്തരത്തിലെ ആയിരിക്കയുള്ളൂ. ഈ മൂന്ന് സ്ഥലങ്ങളിൽനിന്നും ആര്യന്മാർ ജനിച്ചു തെക്കോട്ടു വന്നതായിത്തന്നെ നമുക്ക് തല്ക്കാലം വിചാരിച്ചുകൊള്ളാം. മൂവായിരം വർഷങ്ങൾക്കുമുമ്പ് എപ്പോഴോ ഇവർ തെക്കോട്ടുപോയ കൂട്ടത്തിൽ ഇൻഡ്യയിലും വന്നുചേർന്നു എന്നാണ് ചരിത്രകാരൻമാരുടെ അഭിപ്രായം. ഇൻഡ്യയിൽ വന്ന സമയം ഈ രാജ്യം മുഴുവനും ദ്രാവിഡരുടെ അധീനത്തിലായിരുന്നു എന്നുള്ള ചരിത്രം പ്രസിദ്ധമാണല്ലോ. എന്നാൽ ദ്രാവിഡർ ഇവിടെ എങ്ങനെ എപ്പോൾ വന്നു എന്നും മറ്റുമുള്ള സംഗതിയെക്കുറിച്ച് ചരിത്രകാരന്മാർക്ക് ഏകാഭിപ്രായം കാണുന്നില്ല. പൂർവ്വകാലത്തു ദ്രാവിഡർ വിദേശങ്ങളിലും സഞ്ചരിച്ചിരുന്നു എന്നുള്ളതിന് ബലൂചിസ്ഥാനിലും ആസ്ട്രേലിയയിലും ദ്രാവിഡഭാഷാവശിഷ്ടങ്ങൾ ഇന്നും നിലനിൽക്കുന്നതുതന്നെ തെളിവാണ്. ഇനി ഇവർതന്നെ അല്ലെ ഉത്തരദിക്കുകളിൽ ചരിത്രകാരന്മാരുടെ ആര്യന്മാരായി പരിണമിച്ചത് എന്നുംസംശയിക്കാൻ വയ്യാതില്ല. എന്തൊക്കെ പറഞ്ഞാലും, ആര്യന്മാർ മൂവായിരം സംവത്സരങ്ങൾക്കുമുമ്പ് തെക്കോട്ടുവന്നു എന്നുള്ള ചരിത്രകാരന്മാരുടെ അഭിപ്രായം സ്വീകരിക്കാമെങ്കിലും ജനങ്ങളുടെ ആദ്യത്തെ ജന്മഭൂമി ഉത്തരദിക്കാണെന്നുള്ളഅഭിപ്രായം വകവെച്ചുകൊടുക്കാൻ ന്യായം കാണുന്നില്ല. ഇന്നത്തെ പാശ്ചാത്യവിദ്വാൻമാർ പഠിച്ച പണിയെല്ലാം നോക്കി

യിട്ടും അവിടെ ചെല്ലാൻ സാധിക്കാത്ത വിധം അത്ര തണുപ്പുകൂടുത ലുള്ള സ്ഥലമാണ് ഉത്തരധ്രുവദേശം. പിന്നെ പൂർവ്വകാലാവസ്ഥ പറ യേണ്ടതില്ലല്ലോ. ചരിത്രകാരന്മാരുടെ അഭിപ്രായത്തിനായിട്ട് ആദ്യകാ ലത്ത് ആ സ്ഥലങ്ങൾ ജനവാസയോഗ്യമായിത്തീരാൻ തക്കവണ്ണം പ്രകൃതിനിയമം മാറ്റാവുന്നതുമല്ല. ഇങ്ങനെയുള്ള ദിക്കിൽ, ശൈത്യ ത്തിൽ നിന്നു ദേഹത്തെ രക്ഷിക്കുന്നതിനു വേണ്ടടത്തോളം ഉപകര ണങ്ങൾ ഇല്ലാതിരുന്ന വനചരസമന്മാർ എങ്ങിനെ വസിക്കും? റഷ്യ യിലും മദ്ധ്യഏഷ്യയിലും തണുപ്പിന് അല്പം കുറവുണ്ടെങ്കിലും ജന വാസയോഗ്യമായിത്തീർന്ന ശേഷം - അതായത് തണുപ്പിൽ നിന്നും രക്ഷപെടുന്നതിനു വേണ്ട മാർഗ്ഗങ്ങൾ കണ്ടുപിടിച്ചശേഷം അവിടങ്ങ ളിൽ ജനങ്ങൾ കുടിപാർക്കാൻ തുടങ്ങിഎന്നു വരാവുന്നതാണ്. ഉത്ത രദിക്കുകൾ ആര്യജന്മഭൂമി എന്നു കാണിക്കുന്നതിന് ഋഗ്വേദാദികളേയും, വടക്കൻ സമുദ്രങ്ങളിൽ കണ്ടതായ (ജന്തുക്കളുടെ) അസ്ഥികൂടങ്ങ ളേയും പ്രമാണമായി ഹാജരാക്കുന്നു. തെക്കൻ ദിക്കിൽ നിന്നു പോയ വർ ഉത്തര ദേശങ്ങളിൽ സഞ്ചരിക്കാൻ തുടങ്ങിയപ്പോൾ സൂര്യോദയ ത്തിനും മറ്റും അവർ കണ്ടുവരാറുള്ളതിൽ നിന്നു വ്യത്യാസം കാണു കയാൽ അത്ഭുതം തോന്നി സ്തുതിക്കയും അത് ഋഗ്വേദാദികളിൽ സ്ഥാനം പിടിക്കയും ചെയ്തതായിരിക്കണം. വേദങ്ങളിലും മറ്റും പലതും പലർ പലപ്പോഴായി കൂട്ടിച്ചേർത്തിട്ടുണ്ടെന്നുള്ള കാര്യവും വിസ്മരിക്കാൻ പാടില്ല.

"തത്രൈകസ്ഥം ജഗൽകുൽനം
പ്രതിഭക്ത മനേകധാച
അവശ്യദേവ ദേവസ്യ
ശരീരേ പാണ്ഡവസ്തദാ: "

എന്ന ഗീതാശ്ലോകം വെച്ചുകൊണ്ടു പറകയാണെങ്കിൽ ഭാര തീയ മഹർഷിമാർ ലോകതത്ത്വങ്ങളെ ദിവ്യ ചക്ഷുസ്സുകൊണ്ടു ദർശിച്ച് ഋഗ്വേദാദികളിൽ ചേർത്തു എന്നും വിചാരിക്കാവുന്നതാണ്. അസ്ഥി ക്കൂടു മുതലായതു ജനങ്ങൾ അധിവസിച്ചിരുന്ന സ്ഥലങ്ങളിൽനിന്നു പുഴ വഴിയാലും മറ്റും സമുദ്രത്തിലും അതുവഴി ഉത്തരദേശക്കടൽ തീര ങ്ങളിലും ഒഴുകിച്ചെന്നിരിക്കാവുന്നതാണ്.

സകല ചരാചരങ്ങളും പഞ്ചഭൂതസൃഷ്ടങ്ങളാണല്ലോ. സൃഷ്ടിക്കു ചില നിയമങ്ങളെല്ലാം ഉണ്ട്. ശീതോഷ്ണാദികാലദേശാവസ്ഥകൾ സൃഷ്ടിക്കു യോഗ്യമായിരുന്നില്ലെങ്കിൽ ഒന്നും ഉണ്ടാകുന്നതല്ല. ശീതോ

ഷ്ണാദികൾ ക്രമമല്ലാതിരുന്നാൽ സസ്യാദികൾ നശിച്ചപോകും എന്നു ള്ളതു നമുക്ക് അനുഭവമാണല്ലോ. വായുണ്ടെങ്കിൽ ഇരയും ഉണ്ട് എന്നാ ണല്ലോ പ്രകൃതി നിയമം. ഗർഭത്തിൽ കിടക്കുന്ന ശിശുവിന്റെ ശുശ്രൂ ഷാകാര്യം ആരും അന്വേഷിക്കണമെന്നില്ല. സൃഷ്ടിയുടെ ആരംഭകാ ലത്തു ജീവജാലങ്ങൾക്കുള്ള ഭക്ഷണസാധനങ്ങൾ പ്രകൃതി നൽകു ന്നു. ആദികാലത്തു മനുഷ്യരുടെ ഭക്ഷണം കായ്, കിഴങ്ങു മുതലായവ യും, ശരീരത്തെ ശീതോഷ്ണങ്ങളുടെ ബാധയിൽ നിന്നു രക്ഷിക്കുന്ന തിന് ഇല, മരവുരി, തുകൽ എന്നിവയും ആയിരുന്നു. ഇവയെല്ലാം ആര്യന്മാരുടെ ആദ്യജന്മഭൂമി എന്നു പറയുന്ന ഉത്തരധ്രുവാദി ദേശങ്ങ ളിൽ ഉണ്ടാകുന്നതല്ല. ഇവ ശീതോഷ്ണം മിതമായുള്ള ഇന്ത്യ മുത ലായ ദേശങ്ങളിൽ സമൃദ്ധമായി ഉണ്ടാകുന്നുമുണ്ട്. ജനസംഹതി പ്രഥ മത:ജന്മസ്ഥലമായി സ്വീകരിച്ച പുണ്യഭൂമി എവിടെ എന്ന പ്രശ്നത്തിനു മതിയായ ഉത്തരം ലോകചരിത്രകുശലന്മാർ ഇന്നേവരെ നമുക്ക് നൽകി യിട്ടില്ല. കഴിയുന്നത്ര യൂറോപ്പു ഖണ്ഡത്തിൽ ആയതാക്കി വെയ്ക്കണ മെന്നു യൂറോപ്യൻ പണ്ഡിതന്മാർക്കു ആഗ്രഹമുണ്ട്. ഏഷ്യയിലെ വിദ്വ ച്ഛിരോമണികളുടെ അഭിപ്രായങ്ങളും ഏറ്റവും വിലമതിക്കത്തക്കതാണെ ങ്കിലും അവരിലെല്ലാം യുക്തിഭംഗങ്ങൾ സാമാന്യമായി കാൺമാനു ണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ഏറെക്കാലം പരിചിതമായ അഗസ്ത്യ രുടെ 'ഞാലനൂൽ'എന്ന ഗ്രന്ഥം പ്രസ്തുതവിഷയത്തെപ്പറ്റി പറയുന്ന ഭാഗങ്ങൾ ശ്രദ്ധാർഹങ്ങളും യുക്തിയുക്തങ്ങളും ആണെന്നു പ്രസ്താ വിച്ചു കൊള്ളുന്നു. ഈ ഭൂമിശാസ്ത്രപ്രകാരം ആദ്യമായി സകല ജീവി കളും ഉണ്ടായതു ദ്രാവിഡദേശത്താണെന്നാണ്. "പല്ലുയിരൈ മുന്നിന്റെ മാതാവപ്പാപരിതിമുകം പടുമിന്തപ്പാര് താനപ്പാ"- സകല ജീവി കളേയും ഉല്പാദിപ്പിച്ചതു സൂര്യരശ്മി തട്ടുന്ന ഈ ഭൂമിയാണ്. സൂക്ഷ്മാ വലോകനം ചെയ്താൽ അഗസ്ത്യരുടെ ഈ അഭിപ്രായം എത്രമാത്രം ആദരണീയമെന്നു നമുക്ക് മനസ്സിലാക്കാം.

സൃഷ്ടി, സ്ഥിതി, സംഹാരം ഇവ ലോകസ്വഭാവമാണെന്നു ഹിന്ദുശാസ്ത്രം പറയുന്നുണ്ട്. സൃഷ്ടിക്രമം ഏകദേശം താഴെ കുറിക്കും പ്രകാരമാകുന്നു; സച്ചിദാനന്ദസ്വരൂപമായ ചൈതന്യത്തിൽനിന്നും മൂല പ്രകൃതി എന്ന ശക്തിയും ഇതിൽ നിന്നു ത്രിഗുണങ്ങളും ഇവയിൽ നിന്നു ത്രിമൂർത്തികൾ മൂന്നുവക ജീവന്മാർ, കാരണം, ഇന്ദ്രിയം മുത ലായ സ്ഥൂലഭൂതങ്ങൾ ഇത്രയും ഉണ്ടായി. ത്രിഗുണങ്ങളിൽ അന്ത്യഗു ണമായ താമസത്തിൽനിന്ന് ആവരണ വിക്ഷേപ ശക്തികളും; വിക്ഷേ

പശക്തിയിൽനിന്നു സൂക്ഷ്മ പഞ്ചമഹാഭൂതങ്ങളും ഇവയിൽനിന്ന് സൂക്ഷ്മ സ്ഥൂലശരീരങ്ങളും ജനിച്ചു. സൂക്ഷ്മശരീരങ്ങളുടെ പഞ്ചീക രണത്താൽ സ്ഥൂലഭൂതങ്ങളും ഈ സ്ഥൂലഭൂതങ്ങളിൽ നിന്നു സ്ഥൂല ശരീരങ്ങളും ഭൂമി മുതലായ സകല അണ്ഡങ്ങളും ഉണ്ടായി. ലോക ത്തിന്റെ സ്ഥിതി കഴിഞ്ഞാൽ പിന്നെ സംഹാരം ഉണ്ടാകുന്നു. ഇതാണു പ്രളയകാലം. പ്രളയകാലം സമീപിക്കുമ്പോഴുള്ള സ്ഥിതിയെപ്പറ്റി ശ്രീമ ഹാഭാഗവതത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"ശതാവർഷാപ്യനാവൃഷ്ടിഭവിഷ്യത്യൂൽ
ബണാഭുവി തൽക്കാലോ
പചിതോഷ്ണോർക്കൊ
ലോകാം സ്ത്രീൻ പ്രതിപഷ്യതി......

സംവർത്തകൊ മേഘഗണൊ
വർഷതിസ്മതം സമാ
ധാരാഭിഹസ്തി ഹസ്താദ്:
ലിയെതെ സലിലെ വിരാട്"

ഒടുവിൽ സകലതും മൂലപ്രകൃതിയിൽ ലയിക്കുന്നതായി (ആസീ ദിദന്തമോ ഭൂത മപ്രജ്ഞാതമലക്ഷണം അപ്രതർക്ക്യമ വിജ്ഞേയം പ്രസുപ്തമിവ സർവ്വതഃ) മനു പറഞ്ഞിരിക്കുന്നു സൂര്യചന്ദ്രാദികളും ഇതിൽ പെടുമെന്നു പറയേണ്ടതില്ലല്ലൊ. ഇവയുടെ സഹായം കൂടാതെ യാതൊന്നും വളരുന്നതല്ല. സൃഷ്ടിയുടെ ആരംഭത്തിൽ സൂര്യപ്രകാശം ആദ്യമായി തട്ടിയത് ദ്രാവിഡദേശത്തായിരിക്കണം. മഹർഷി വചനം ഇതിനെ സൂചിപ്പിക്കുകയാണു ചെയ്യുന്നത്. ഭൂമി ഉണ്ടാകുന്നതിന് പ്രകൃതി ചില നിയമങ്ങളെല്ലാം കല്പിച്ചിട്ടുണ്ട്. അതുപ്രകാരം ആദ്യ മായുണ്ടായ ഭൂമി ദ്രാവിഡദേശമായിരിക്കാം. പിന്നീട് ക്രമേണ മറ്റു ഭൂമി കളും ഉണ്ടായി, ജനങ്ങൾ കുടിയേറിപാർക്കാൻ തുടങ്ങിയിരിക്കണം. ഭൂമി ഉണ്ടായി വന്ന ക്രമത്തെപ്പറ്റി ഇങ്ങനെ ചിന്തിക്കാം. ആദ്യം ദ്രാവി ഡദേശവും അതേ മേഖലയിൽ കിടക്കുന്ന അറേബ്യയുടെ തെക്കു ഭാഗം മുതലായ സ്ഥലങ്ങളും ഉണ്ടായി. ഒരേ മേഖലയിൽ കിടക്കുന്ന മറ്റു സ്ഥലങ്ങളിൽ അധികഭാഗം സമുദ്രവും മണലാരണ്യങ്ങളും ആക യാൽ ജനവാസത്തിന് യോജിച്ചതല്ലായിരുന്നു. രണ്ടാമത് ആസ്ട്രേലി യയുടെ ഉത്തരഭാഗം അതേ മേഖലയിൽപ്പെട്ട ആഫ്രിക്ക, അമേരിക്ക മുതലായ ഖണ്ഡങ്ങളുടെ ചില ഭാഗങ്ങൾ; മൂന്നാമത് ഉത്തര ഇന്ത്യ; (ആര്യാവർത്തം) ഇതേ മേഖലയിൽപ്പെട്ട ഗ്രീസ്സ് മുതലായ ദേശങ്ങളും

പിന്നീട് മങ്കോളിയയും അതേ മേഖലയിൽപെട്ട ഭൂമികളും അതിനു ശേഷം സൈബീരിയയും ഇതേ മേഖലയിൽപെട്ട മറ്റു ഭൂമികളും ഇങ്ങനെ ക്രമേണ ഉണ്ടായിവന്നു. ഭൂമിയുടെ ആകൃതി ഇപ്രകാരം രൂപപ്പെട്ടു വന്നതുകൊണ്ടായിരിക്കണം ഭൂമി കോഴിമുട്ട പോലെ എന്നും നാരങ്ങാ പോലെ എന്നും മറ്റും ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തിനുപോലും വ്യത്യാസം വന്നതെന്ന് ഊഹിക്കാവുന്നതാണ്. ഭൂമിശാസ്ത്രത്തെപറ്റി വിവരിച്ചു കേൾക്കണമെന്നു ശിഷ്യൻ ഗുരുപാദരായ അഗസ്ത്യമഹർഷിയോട് അഭ്യർത്ഥിച്ചപ്പോൾ അദ്ദേഹം പറഞ്ഞതിങ്ങനെയാണ്: ഭൂമിയുടെ ആകൃതിക്ക് മാറ്റം ഭവിക്കുന്നതു സ്വാഭാവികമാകയാൽ ഇന്നത്തെ അഭിപ്രായം ഇനിയൊരുകാലത്ത് ഭേദപ്പെടുത്തേണ്ടതായി വരും; അപ്പോൾ നമ്മുടെ പിൻഗാമികൾ അക്ഷേപിച്ചു എന്നു വരാവുന്നതാണ്. എങ്കിലും ഭൂമിയെക്കുറിച്ചുള്ള ശരിയായ തത്വത്തെ ഞാൻ നിനക്കു പറഞ്ഞുതരാം. ദ്രാവിഡദേശത്തെ ശീതോഷ്ണാവസ്ഥ ജന്തുജന്മത്തിനു അന്ന് (സൃഷ്ടിയുടെ ആരംഭത്തിൽ) അനുകൂലമായി ഇരുന്നിരിക്കണം. ആദ്യമായുണ്ടായ ജനങ്ങൾ ജന്മസ്ഥലം വിട്ടു ഫല സമൃദ്ധങ്ങളും വിപുലങ്ങളുമായ മറ്റു പ്രദേശങ്ങളിൽ ക്രമേണ പോകുന്നു; പ്രഥമതഃസൃഷ്ടിയുണ്ടായ ദേശമാകയാലായിരിക്കണം "ചൊരിന്തൊഴുകുമഴകുടയ പാരിതുതാനപ്പാ"എന്ന് അഗസ്ത്യർ പറഞ്ഞിട്ടുള്ളത്. തിരുയിടം എന്ന പേരും ഈ അഭിപ്രായത്തോടു വളരെ യോജിക്കുന്നുണ്ട്. തിരുയിടം (തിരു+യിടം = തിരുയിടം = തിരുവിടം =ദിരാവിടം = ദ്രാവിടം - മനോഹരമായ - മാഹാത്മ്യമുള്ള പ്രദേശം എന്ന് അർത്ഥം) എന്നതാണ് ഒടുവിൽ ദ്രാവിഡമായി പരിണമിച്ചത്.

ഇനി ഭാഷാശാസ്ത്രത്തെ അടിസ്ഥാനമാക്കി നോക്കുകയാണെങ്കിലും ദ്രാവിഡദേശത്താണ് ജനങ്ങൾ ആദ്യമായി ഉണ്ടായതെന്നു കാണാം. പ്രകൃതി നിയമത്തോട് ഇത്രമാത്രം അടുപ്പം മറ്റൊരു ഭാഷയ്ക്കും കാണുന്നില്ല. ദ്രാവിഡ പദങ്ങളായ അക്ക, അത്ത, അമ്മ, അപ്പ, അന്ന മുതലായവ പ്രധാന ഭാഷാ കുടുംബങ്ങളിലെല്ലാം, അർഥത്തിന് വ്യത്യാസം കൂടാതെ ഉപയോഗിച്ചുവരുന്നുണ്ട്. ജനങ്ങൾ ആദ്യമായി ഉപയോഗിക്കുന്നതു ശാസ്ത്രഭാഷാപദങ്ങളല്ല; മേൽപറഞ്ഞ തരത്തിലുള്ള സാധാരണ പദങ്ങളാകുന്നു. ഇതുപോലെ അനേകം ദ്രാവിഡ പദങ്ങൾ എല്ലാ ഭാഷകളിലും കാണാവുന്നതാണ്. ജനങ്ങൾ ഒരേസ്ഥലത്തു നിന്നും പോയതായി ഇതുകൊണ്ടും അനുമാനിക്കാവുന്നതാണ്. ദ്രാവിഡർ പുരാതനകാലത്തു പാശ്ചാത്യരായ വർഗ്ഗക്കാരുടെ സമീപവാസികളോ ഈ രണ്ടു സമുദായങ്ങളും ഒരേ വർഗ്ഗത്തിൽ നിന്നു

പിരിഞ്ഞുപോയവരൊ ആയിരിക്കാവുന്നതാണ്. എന്നു ഡോക്ടർ കാൽഡവലും അഭിപ്രായപ്പെടുന്നു. ഇപ്പോൾ ഭാഷകളിൽ കാണുന്ന വ്യത്യാസം ഇക്കാര്യത്തിൽ ഗൗനിക്കാൻ പാടില്ല. ഭാഷ പരിഷ്കൃത ദശയിൽ എത്തുന്നതിനു മുമ്പാണു ദ്രാവിഡർ ഉത്തരദിക്കുകളിലേക്കു പോയിട്ടുള്ളത്.

"ഏകവർണ്ണാഃ സമഭാഷാഃ
ഏകരൂപാശ്ചസർവ്വശഃ
താസാം നാസ്തി
വിശേഷോഹ്ദർശനേ ലക്ഷണേ പിവാ"

എന്ന ഉത്തരരാമായണപദ്യം ഇപ്രകൃതത്തിൽ ശ്രദ്ധേയമാണ്. അതിനുശേഷം ഭാഷ, അഭിവൃദ്ധിയെ പ്രാപിച്ചിട്ടുള്ളതാണ്. മലയാളഭാഷയുടെ കാര്യം നമ്മുടെ അനുഭവത്തിലിരിക്കുന്ന സംഗതിയാക കൊണ്ട് അഭിവൃദ്ധിക്കായും ഊഹിക്കത്തക്കതാണ്. ദ്രാവിഡ ഭാഷതന്നെ ആയിരിക്കണം ആദ്യഭാഷ. ഒരു കുട്ടി ജനിച്ചാലുടനെ അത്യല്പ സമയം എന്തൊ മയക്കം കൊണ്ട് അതു മൗനമാണ്ടിരിക്കുമല്ലൊ. പിന്നീടത്രെ അത് കരയുന്നത്. അപ്പോൾ അതിന്റെ മൗനം ഒഴിയുന്നു- ഇല്ലാതാകുന്നു. മൗനത്തെ ഒഴിച്ചതുകൊണ്ട് മൊഴി എന്നതുണ്ടായി. മൗനം ഒഴിച്ചാൽ ആദ്യമായുണ്ടാകുന്ന ശബ്ദം 'അ' ആകുന്നു. രണ്ടാമതു ചിരിക്കുന്നു. അപ്പോൾ 'ഇ' എന്നൊതുണ്ടാകുന്നു. പിന്നീട് ഭയമാണ് ഉണ്ടാകാറ്. അതു 'ഉ' ആയിത്തീർന്നു. മറ്റുള്ളവർ പറയുന്നതു വീണ്ടും കേൾക്കുകയും ശരി വെക്കയോ വണക്കം കാട്ടുകയോ ചെയ്കയും ചെയ്യുന്നതിന്ന് 'എ'-'ഒ' എന്നിവയായി എടുക്കാം. 'ഔ' എന്ന ക്ഷീണം പോക്കൽ സൂചിപ്പിക്കുന്ന അക്ഷരമാണു പിന്നീടുണ്ടായത്. മൗനം ഒഴിച്ചപ്പോൾ ഉണ്ടായ 'അ'കാരവും ചുണ്ടുകൂട്ടിയപ്പോൾ ഉളവായ 'മ്' എന്ന അർദ്ധാക്ഷരവും വീണ്ടും വാ തുറന്നപ്പോൾ ഉണ്ടാകുന്ന 'അ'കാരവും കൂടിച്ചേരുമ്പോൾ അമ്മ എന്ന പദം ഉണ്ടാകുന്നു. അതു പെറ്റ മാതാവ് സ്വീകരിച്ചു. ഇതുപോലെ അപ്പാ, അച്ഛാ എന്ന വാക്കുകൾ ജന്മയിതാവായ അച്ഛൻ കൈക്കൊണ്ടു. ഇങ്ങനെ അത്ത, അണ്ണ, അക്ക, അന്ന മുതലായവയും ഉണ്ടാകുന്നു. മേൽപറഞ്ഞ പേരുകളാൽ അറിയപ്പെടുന്നവരെല്ലാം ഒരു ശിശുവിന്റെ അടുത്ത ബന്ധുക്കളുമാണ്. ഋ, ഞ ശബ്ദങ്ങൾ പിന്നീട് കൂട്ടിച്ചേർത്തതാണെന്നു പ്രസിദ്ധമാണല്ലോ. കുറേ ദ്രാവിഡർ ആദ്യമായി ആര്യാവർത്തം എന്നും ബ്രഹ്മതീർത്ഥദേശം എന്നും വിളിച്ചു വരുന്ന ഉത്തര ഇൻഡ്യയിൽ പോയി കുടിപാർക്കാൻ തുടങ്ങി.

ഉത്തര ദിക്കിൽ പോയ ദ്രാവിഡർ കാലക്രമം കൊണ്ട് അവരുടെ പൂർവ്വി കരായ ദക്ഷിണേന്ത്യക്കാരേക്കാൾ പരിഷ്കാരികളായി ഭവിച്ചു. ഇവർ തന്നത്താൻ ആര്യന്മാർ (ബുദ്ധി സംസ്കാരമുള്ളവർ) എന്ന നാമം കൈക്കൊണ്ടു. ഇവരുടെ പാർപ്പിടത്തിന് ആര്യാവർത്തം എന്ന പേരും ഉണ്ടായി. പുരാതനകാലത്തു പരിഷ്കൃതദശയിൽ എത്തിയിരുന്ന ഈജി പ്റ്റ്, മെക്സിക്കോ മുതലായ രാജ്യങ്ങൾ ഇതേ ആര്യാവർത്തത്തിന്റെ മേഖലയിലാണു സ്ഥിതി ചെയ്യുന്നത്. ആര്യന്മാർ പരിഷ്കൃതദശയെ പ്രാപിച്ചശേഷം മേൽപ്പറഞ്ഞ രാജ്യങ്ങളിൽ പോയതായിരിക്കണം. പുരാ തനകാലത്തു ഗതാഗതത്തിനു സൗകര്യം കടൽവഴിയായരുന്നു. ഭാര തീയരുടെ പുരാതന പരിഷ്കാരാവശിഷ്ടങ്ങളും ചില ഐതിഹ്യങ്ങളും മറ്റും മിക്ക രാജ്യങ്ങളിലും ഇന്നും നിലനിന്നുവരുന്നതും സ്മർത്തവ്യ മാണ് - പിന്നീട് ഗ്രീസ്സ്, ചൈന, വടക്കെ അമേരിക്ക മുതലായ രാജ്യ ങ്ങളിലും പോയി വാസം ഉറപ്പിച്ചിരിക്കണം. ഇതെല്ലാം സംഭവിച്ചതു വളരെ സഹസ്രാബ്ദങ്ങൾക്കു മുമ്പാണെന്നു മാത്രം വിചാരിക്കാനെ നിവൃത്തിയുള്ളൂ. ഓരോ ദേശങ്ങളുടേയും ഭൂപ്രകൃതി, ശീതോഷ്ണാദി അവസ്ഥകൾ, ഭക്ഷണ സമ്പ്രദായം മുതലായവയ്ക്ക് തമ്മിൽ വളരെ വളരെ വ്യത്യാസം ഉള്ളതുകൊണ്ടും ചില ദിക്കിൽ വളരെക്കാലം താമ സിച്ച് പരമ്പരയായുള്ള നടപടി കൊണ്ടും ലോകത്തുള്ള ജനങ്ങളുടെ ആകൃതിക്കും പ്രകൃതിക്കും അത്യല്പമായ വ്യത്യാസങ്ങൾ ഉണ്ടാകാ വുന്നതാണ്. വളരെക്കാലം കൊണ്ട് ജനങ്ങൾ ഭൂമിയുടെ മിക്ക ഭാഗങ്ങ ളിലും നിറഞ്ഞു. പിന്നീട്, മൂവായിരം സംവത്സരത്തിനുമുമ്പ്, ജനങ്ങൾ പല സ്ഥലത്തും സഞ്ചരിക്കാറുള്ളതുപോലെ ചൈനയുടെ വടക്കൻ ദേശങ്ങളിൽ നിന്നും മറ്റും കുറേപേർ ഇന്ത്യയിലേക്കു വന്നതിനേയാണ് ചരിത്രകാരന്മാർ ആര്യന്മാരുടെ വരവായിട്ട് പറഞ്ഞിരിക്കുന്നത്. ഭാര തീയരെ ആര്യന്മാരെന്നും ദ്രാവിഡന്മാരെന്നും പ്രത്യേകം തരംതിരി ക്കാൻ ആർക്കും സുസാധ്യമാകുന്നില്ല. മനുഷ്യവർഗ്ഗ ലക്ഷണ ശാസ്ത്ര പ്രകാരം ആര്യന്മാരേയും ദ്രാവിഡന്മാരേയും തിരിച്ചറിവാൻ വളരെ പണിപ്പെട്ടിട്ടും സാധിച്ചിട്ടില്ലെന്നു ഡാക്ടർ കാൽഡവൽ, പ്രൊഫസർ ഹേ്മാർഷാം കോക്സ് മുതലായ പണ്ഡിതന്മാർ പറയുന്നു. മേൽപ്പ റഞ്ഞ എല്ലാ സംഗതികളെക്കൊണ്ടും ആര്യന്മാരുടെ ആദ്യജന്മഭൂമി ദക്ഷിണ ഇന്ത്യയാണെന്നും ഇവിടെ നിന്നുമാണ് അവർ വടക്കോട്ടു പോയിട്ടുള്ളതെന്നും ചരിത്രകാരന്മാർ ആര്യാഗമനം എന്നും പറഞ്ഞി രിക്കുന്നതു കുറെ ജനങ്ങളുടെ പിന്നീടുള്ള വരവാണെന്നും വ്യക്ത മായി ഗ്രഹിക്കാവുന്നതാണ്.

## അധ്യായം രണ്ട്

ഈഴവർ അവരുടെ സമുദായോദ്ധാരണത്തിനായി തീവ്രയത്നം ചെയ്യുന്ന ഒരു ഘട്ടമാണല്ലോ ഇത്. ഇതിനിടയ്ക്ക് അവർ പ്രാചീന ചരിത്ര പര്യവേഷണവും ചെയ്യാതിരിക്കില്ല. ഇങ്ങനെയുള്ള ശ്രമഫല ങ്ങളിൽ ഒന്നാണ് എട്ടാം ലക്കം 'ആത്മ പോഷിണി' യിലെ 'ഏതു കളിന്ദജ' എന്ന ലേഖനം. ഇതേപ്പറ്റി അല്പം നിരൂപിക്കേണ്ടിയിരിക്കു ന്നു.

നിരുക്തശാസ്ത്രത്തെക്കാൾ മുഖ്യത കല്പിക്കേണ്ടത് ആ ഭാഷ സംസാരിച്ചുവരുന്ന ജന സമുദായത്തിന്റെ ആദ്യചരിത്രത്തിനാണ് എന്നു തനിക്കു തോന്നുന്നതായും, ഇല്ലെങ്കിലും തുല്യത ആരും കല്പിക്കും എന്നു നിശ്ചയമാണെന്നും ലേഖകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. പൂർവ്വ ചരിത്രത്തേയും മറ്റും അടിസ്ഥാനമാക്കി നിരുക്ത ശാസ്ത്രം ചമച്ചിരി ക്കകൊണ്ട് രണ്ടും രണ്ടാണെന്നു കരുതേണ്ട ആവശ്യമില്ലല്ലോ. പാലി ആചാര്യന്മാരായ ബുദ്ധമതക്കാരാണു ദ്രാവിഡരുടെ ഭാഷയ്ക്കും മറ്റും പരിഷ്കാരം വരുത്തിയിട്ടുള്ളതെന്നും മറ്റുമാണ് ലേഖകന്റെ പ്രധാന വാദവിഷയം.

ആര്യന്മാർ ഇന്ത്യയിൽ കടന്ന കാലത്ത് അവിടം മുഴുവനും ദ്രാവിഡരുടെ അധീനത്തിലായിക്കണ്ടു എന്നുള്ള ചരിത്രകാരാഭിപ്രാ യത്തെ മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. ഭാരതത്തിലെ ആര്യന്മാരേയും ദ്രാവിഡന്മാരേയും തിരിച്ചറിവാൻ സാധിക്കുന്നില്ലെന്നും പ്രസ്താവി ച്ചുകഴിഞ്ഞു. ഇങ്ങനെ ഇരിക്കുമ്പോൾ ഇതിൽ ഏതു കൂട്ടരാണു തെക്കേ ഇന്ത്യയിൽ വന്നതെന്ന് എങ്ങനെ തീർച്ച പറവാൻ സാധിക്കും? കൂടാതെ, രണ്ടു ഭാഷ സംസാരിക്കുന്ന സമുദായങ്ങൾ കൂട്ടിമുട്ടുമ്പോൾ മലയാള ത്തിലെ മണിപ്രവാള സമ്പ്രദായം പോലെ ഭാഷയ്ക്ക് ഒരു പുതുമ ഉണ്ടാ വുന്നതാണല്ലോ. പ്രാകൃത ഭാഷകളുടെ ഉത്ഭവം ഇങ്ങനെ ആയിരിക്കു മെന്നൂഹിക്കരുതോ?

മറ്റു ഭാഷകളിൽ കാണുന്ന ദ്രാവിഡപദങ്ങൾ ഈ ഊഹത്തെ ബലപ്പെടുത്തുകയും ചെയ്യും. അല്ലെങ്കിൽ ആര്യഭാഷ വശമാക്കിയ ദ്രാവി ഡർ ഉത്തരദിക്കിൽ നിന്നു ദക്ഷിണ ദേശത്തു വന്നുവെന്നു വരാമ ല്ലോ. അഗസ്ത്യമുനി ദ്രാവിഡനോ ആര്യനോ എന്നുള്ള കാര്യം ഇന്നും

വിവാദ വിഷയമായിട്ടാണിരിക്കുന്നത്. എന്നാൽ പാലി ആര്യന്മാരോ ബൗദ്ധന്മാരോ തെക്കേ ഇന്ത്യയിൽ കടന്നുകൂടുംമുമ്പ് പുരാതനമായുള്ള ദ്രാവിഡദേശത്ത് ഒരു ഭാഷ നടപ്പിൽ ഇരിക്കണമെന്നതും വിസംവാദ വിഷയമല്ല. ഒരു ഭാഷയ്ക്ക് മറ്റൊരു ഭാഷയുടെ സഹായം കൊണ്ട് അഭിവൃദ്ധി വരാവുന്നതാണ്. പാലിഭാഷ മൂലം ദ്രാവിഡ ഭാഷയ്ക്കോ അഥവാ മലയാളഭാഷയ്ക്കോ അഭിവൃദ്ധി ഉണ്ടായതായിക്കാണുന്നില്ല. എന്നാൽ വികൃതരൂപമാക്കിയ സംസ്കൃതപദങ്ങൾ കാണുന്നുമുണ്ട്. അതിനാൽ പാലിയല്ല സംസ്കൃതമാണു ദ്രാവിഡ ഭാഷയിൽ കാണുന്ന പദങ്ങളെന്നു തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു. പാലിയും സംസ്കൃതവും തമ്മിലുള്ള വ്യത്യാസം നോക്കുകയാണെങ്കിൽ, ഗ്രാമ്യമലയാള ഭാഷയും പുസ്തകത്തിലെ മലയാള ഭാഷയും തമ്മിലുള്ളയത്ര അകൽച്ച കാണാവുന്നതാണ്.

ദ്രാവിഡാക്ഷരമാലകൾ പാലിയിൽ നിന്നുത്ഭവിച്ചതാണെന്നുള്ള ചിലരുടെ സിദ്ധാന്തം വെറും മൗഢ്യസൂചകമെന്നേ പറഞ്ഞുകൂടൂ. ദ്രാവിഡവട്ടെഴുത്തും അശോകന്റെ അക്ഷരമാലയും രണ്ടും സ്വതന്ത്രമായി ഉത്ഭവിച്ചതാണെന്നു വിഖ്യാതപണ്ഡിതനായ ഡാക്ടർ ബർണൽ അഭിപ്രായപ്പെട്ടിട്ടുണ്ട്. കൂടാതെ ദ്രാവിഡഭാഷയിൽ അതിഖരമൃദുഘോഷാദിവർണ്ണങ്ങളുണ്ടെങ്കിലും ആ അക്ഷരങ്ങളില്ല: റ,ള,ഴ, ററ, ഩ (ന) എന്നിവ കൂടുതലായും ഉണ്ട്. ഐ, ഔ എന്നിവ പാലിയിൽ ഇല്ല. പാലിയിലില്ലാത്ത അക്ഷരമാല കൂടി ദ്രാവിഡർ കടം വാങ്ങിയത് അത്ഭുതമായിരിക്കുന്നു. ആദ്യം കോലെ (മേലോട്ടു നീണ്ട എ) ഴുത്തായിരുന്നു. ഇതിനെ പരിഷ്കരിച്ചതായിരിക്കണം വട്ടെഴുത്ത് ഇതിൽ നിന്നുമാണ് ഗ്രന്ഥത്തെമിഴുലിപി പരിഷ്കരിച്ചിട്ടുള്ളത്. മലയാളാക്ഷരമാല ഇതിൽനിന്നും എടുത്തതാകുന്നു. വട്ടെഴുത്തിനും പാലിക്കും വളരെ സാദൃശ്യമുള്ളതു വാസ്തവം തന്നെ. അതുകൊണ്ട് ഏതു ഏതിൽ നിന്നുളവായി എന്നുപറവാൻ പ്രയാസമാണ്. പുരാതനമായ ദ്രാവിഡാക്ഷരമാലയിൽനിന്നു മറ്റേതുണ്ടായി എന്ന് അനുമാനിക്കുന്നതാണ് യുക്തിക്കു ചേരുന്നത്. അല്ലെങ്കിൽ രണ്ടിലും കാണുന്ന സാദൃശ്യങ്ങൾ യാദൃച്ഛികമല്ലെന്നു വരാം. ഇതുപോലെ യാതൊരു യഥാർത്ഥ ബന്ധവും കൂടാത്ത വെറും ബാഹ്യസാദൃശ്യങ്ങൾ ലോകത്തിൽ ധാരാളം കാണാം. ദ്രാവിഡരുടേതു സ്വതന്ത്രമായ ഒരു ലിപിയാക കൊണ്ടു മലയാളികളെ അക്ഷരാഭ്യാസം ചെയ്യിക്കാൻ ബുദ്ധമതക്കാർ വേണമെന്നില്ലല്ലോ. സിംഹളക്കാരുടെ 'എലു' എന്നത് 'എഴുത്ത്'

എന്ന പദം ലോപിച്ചുണ്ടായതെന്നൂഹിക്കേണ്ടിയിരിക്കുന്നു. അക്ഷരമു തലെഴുത്തെന്ന് കുറകളിലും കാണുന്നുണ്ട്.

പള്ളി എന്ന വാക്കു ദ്രാവിഡർക്കു ബുദ്ധമതത്തിൽനിന്നു കിട്ടി യതാണെന്നു ലേഖകൻ ഊഹിക്കുന്നു. എന്നാൽ വാസ്തവം ഇതിനു വിപരീതമാണ്. അനേക ദ്രാവിഡപദങ്ങൾ മറ്റുഭാഷകളിൽ ലയിച്ചു കിട പ്പുണ്ടെന്നു മുമ്പ് പറഞ്ഞല്ലോ. പള്ളി എന്ന പദം ശുദ്ധ ദ്രാവിഡമാ ണെന്നും ഇതിനെ പാശ്ചാത്യ ഇൻഡ്യോ യൂറോപ്യൻ ഭാഷകളിൽ ഉപ യോഗിക്കുന്നുണ്ടെന്നും ഡാക്ടർ കാൽഡുവൽ പറയുന്നു. പുരുഷാര മുള്ള സ്ഥലം എന്നാണ് ഈ വാക്കിനു പൊതുവിലുള്ള അർഥം. അതു കൊണ്ടു ദേവാലയങ്ങൾക്കൊ വിദ്യാലയങ്ങൾക്കൊ പട്ടണത്തിനൊ ഗ്രാമത്തിനൊ ഈ പേരുപയോഗിക്കാവുന്നതാണ്. തൃശ്ശിനാപ്പള്ളി, കാർത്തികപ്പള്ളി, ഇടപ്പള്ളി, പുതുപ്പള്ളി, എഴുത്തുപള്ളി മുതലായവ ഉദാഹരണമാണ്. ഇതിപ്പോൾ ഗൃഹങ്ങൾക്കും ബഹുമാനസൂചകമായും ഉപയോഗിച്ചുവരുന്നുണ്ട്. സാധാരണയായി ദ്രാവിഡദേശങ്ങളിൽ ക്ഷേത്ര ങ്ങളെ കോവിൽ, അമ്പലം എന്നിങ്ങനെയാണു പേര് വിളിച്ചുവരുന്ന ത്. ഇനി ദ്രാവിഡ ദേശങ്ങളിലുള്ള പോലെ പ്രചാരം ഈ നാമത്തിനു മറ്റു ദിക്കുകളിൽ ഉണ്ടോ എന്നും സംശയിക്കുന്നു. ഇപ്പദം സംസ്കൃത നിഘണ്ടുവിൽ സ്ഥാനം പിടിച്ചിട്ടുണ്ട്. 'ഇ'കാരം ദ്രാവിഡാക്ഷരമാക കൊണ്ട് സംസ്കൃതത്തിലും പാലിയിലും പിന്നീട് ചേർത്തു എന്നേ വിചാരിക്കാൻ തരമുള്ളൂ. ഇത്രത്തോളം മാഹാത്മ്യമുള്ളതായിക്കരു തുന്ന പള്ളി എന്ന വാക്ക് പാലി ആയിരുന്നെങ്കിൽ പ്രത്യേകിച്ചും സംസ്കൃതക്കാർ അംഗീകരിച്ചിരിക്കുന്ന സ്ഥിതിക്ക്, അമരകോശക്കാ രൻ വിട്ടുകളയുമെന്നൂഹിക്കാൻ കൂടി നിവൃത്തിയില്ല. ഇപ്പദം പാലിയി ലുണ്ടെങ്കിൽ അതു ദ്രാവിഡരോട് ഇരവൽ വാങ്ങിയതാണെന്നു തീർച്ച യായിപ്പറയാം.

കേരളത്തിന്റെ കിടപ്പിനെപ്പറ്റി വലിയ ചരിത്രപണ്ഡിതന്മാർക്കു പോലും നല്ല നിശ്ചയം കാണുന്നില്ല. സമുദ്രത്തിന്റേയും കായലിന്റേയും തീരപ്രദേശങ്ങൾക്കു കേരളം എന്ന പേരു യോജിക്കുന്നുണ്ട്. പുരാണ പ്രസിദ്ധമായ കേരളവും തിരുവിതാംകൂർ, കൊച്ചി, മലബാർ ജില്ല ഈ രാജ്യങ്ങളോടു ചേർന്നു കിടക്കുന്ന കേരളവും രണ്ടും രണ്ടാണ്. പുരാണ പ്രസിദ്ധമായ കേരളം വടക്കൻ കന്യാകുമാരി മുതൽ സൗരാഷ്ട്ര വരെ നീളത്തിൽ സപ്തകൊങ്കണത്തിൽ പെട്ടു കിടക്കുന്ന കരയാകുന്നു. കച്ഛ പുരിക്കു തെക്കു പരശുരാമക്ഷേത്രവും ഇതിനു തെക്ക് മലയാളവും

ആകുന്നു എന്ന് 'നന്ദീശസംഹിത'യിൽ പറഞ്ഞിട്ടുണ്ട്. പുതുപ്പട്ടണത്തിൽ നിന്നു കണ്ണേറ്റിയോളം കേരളരാജ്യം: കണ്ണേറ്റി മുതൽ (തെക്കൻ) കന്യാകുമാരിവരെ കൂവളരാജ്യം എന്ന് ഒരു പഴേ കേരളോത്പത്തിയിലും കാണുന്നു. മലബാർ ജില്ല മുതൽ തെക്കോട്ടു നീണ്ടുകിടക്കുന്ന കേരളം സമുദ്രം മാറി കരയായിട്ടു രണ്ടായിരത്തഞ്ഞൂറു കൊല്ലമേ ആയിട്ടുള്ളൂ എന്നാണ് ഭൂവിജ്ഞാനീയന്മാരുടെ അഭിപ്രായം. കൊടുങ്ങല്ലൂരിനും കൊല്ലത്തിനും മദ്ധ്യേയുള്ള കായലിന്റെ കിഴക്കേക്കര രണ്ടായിരം സംവത്സരത്തിനു മുമ്പ് കടലായിരുന്നു എന്നു വിശ്വസിക്കുന്നതിനു ലക്ഷ്യങ്ങളുണ്ടെന്നു മലബാർ ഗസറ്ററിയറിൽ പറഞ്ഞിരിക്കുന്നു. ഇതുപോലെ കൊല്ലവർഷത്തിനുശേഷവും കടൽ ഇറങ്ങി കരകൾ ഉണ്ടായിട്ടുണ്ട്. കൊങ്കണ കേരളത്തിനു മൂവ്വായിരത്തിലധികം കൊല്ലത്തെ പഴക്കം ചരിത്ര്യദൃഷ്ട്യാ കാണാവുന്നതാണ്. അശോകന്റെ കാലത്ത് ഇക്കേരളം പ്രസിദ്ധമായിരുന്നു. പരശുരാമന്റെ ചിത്പാവന ബ്രാഹ്മണരുടെ ആവാസഭൂമി ആദ്യകാലത്ത് അവിടെ ആയിരുന്നു. ഭ്രഷ്ടന്മാരായ ബ്രാഹ്മണർ മലയാളത്തു വന്നിട്ടുണ്ടെന്നു പറയുന്നത് ഇവർ തന്നെ ആയിരിക്കണം.

തെലുങ്കരുടെ 'നായഡു' എന്ന സ്ഥാനമാണു കേരളത്തിൽ 'നായർ'എന്നായിത്തീരുന്നതെന്നു ലേഖകൻ പറയുന്നതു ശരിയല്ല. 'നായൻ' എന്ന പദത്തിന്റെ ബഹുവചനമാണ് നായർ, നയനാർ, നായന്മാർ മുതലായവ. ഇവ മലയാളത്തും പാണ്ടിയിലും ഉപയോഗിച്ചുവരുന്നുണ്ട്. മൂലദ്രാവിഡ ഭാഷയോട് അധികം അടുപ്പമുള്ളതു തമിഴിനാണ്. ഇതിന്നു ശേഷമേ തെലുങ്കു ഭാഷ ജനിച്ചിരിക്കയുള്ളൂ. 'നായർ' എന്ന വാക്കിനെ തെലുങ്കർ നായഡു എന്നാക്കി ഉപയോഗിച്ചതായിരിക്കണം എന്നു വിചാരിക്കാനാണ് യുക്തിയുള്ളത്. 'ഡ'കാരം ദ്രാവിഡർക്കില്ല. സംസ്കൃതത്തോടുള്ള സംസർഗ്ഗം കൊണ്ട് ഇങ്ങനെ പറ്റിയതായിരിക്കണം.

നമ്പൂതിരിമാർ എന്തിനു എപ്പോൾ എവിടെനിന്നും വന്നു എന്നും മറ്റും പറയാൻ ആർക്കും കഴിയാത്തത് അവർ വൈദിക ആര്യന്മാരല്ലാത്തതു കൊണ്ടും ശുദ്ധ ദ്രാവിഡരായതുകൊണ്ടുമാണ്. നമ്പൂതിരി ശബ്ദം ദ്രാവിഡ ദേശത്തു മാത്രമേ നടപ്പുള്ളൂ. ഇവർ പേരുകളോടു 'രു' ചേർത്തു 'നാരായണരു' എന്നാക്കി ഉപയോഗിച്ചു വരുന്നതു തെലുങ്കരുടെ പക്കൽ നിന്നു വാങ്ങിത്തന്നെ ആയിരുന്നാലും ഇപ്രകാരം ഉപയോഗിക്കാത്ത നമ്പൂതിരിമാരും വളരെയുണ്ട്. നമ്പൂരിമാരിൽ

മരുമക്കത്തായികളും വേദം ചൊല്ലാൻ അധികാരമില്ലാത്തവരും കാണു ന്നുണ്ട്. പക്ഷേ ഇപ്പോൾ വേദപഠനത്തിനധികാരമില്ലെന്നു ആർക്കും ശഠിക്കാൻ നിവൃത്തിയില്ലായിക്കാം. നമ്മുടെ നാടന്മാർ എത്രയോ പേർ സായ്പന്മാർ ചമഞ്ഞ് അവരുടെ ഗോഷ്ഠികളെല്ലാം കാട്ടുന്നു. ഇതു പോലെ ആര്യന്മാരിൽ പല നടപടികളും നമ്പൂരിമാർ സ്വീകരിച്ചിരി ക്കും.

ബുദ്ധമതത്തിനുമുമ്പുതന്നെ, അന്യരാജ്യങ്ങളിൽ പോയപോലെ ആര്യന്മാരിൽ ചിലർ മലയാളത്തും വന്നിരിക്കാം. സോമയാജി, അക്കി ത്തിരി, ഭട്ടതിരി, മുതലായതെല്ലാം ആര്യനാമങ്ങളാണ്. മലയാള രാജ്യം ഭരിക്കുവാൻ തക്കവണ്ണം ആര്യന്മാർക്ക് എപ്പോഴെങ്കിലും പ്രാബല്യം സിദ്ധിച്ചിട്ടുള്ളതായി ചരിത്രം തെളിവുതരുന്നില്ല. ആര്യന്മാരുടെ പരി ഷ്കാരങ്ങളും മതതത്ത്വങ്ങളും മറ്റും അന്നും ഈ ദ്രാവിഡ ദേശീയർ സ്വീകരിച്ചിരിപ്പാനും അതുപോലെ ദ്രാവിഡരുടേതും ചിലവ ആര്യന്മാർ സ്വീകരിച്ചിരിപ്പാനും ഇട വന്നിട്ടുള്ളതായി നമുക്ക് കാണാം. ഉദാഹര ണമായി പുനർജ്ജന്മതത്വവും മറ്റും ആര്യന്മാർക്കു ലഭിച്ചതു ദ്രാവിഡ രിൽ നിന്നുമാണെന്നും അഭിപ്രായമുണ്ട്. ആര്യന്മാർ ഇന്ത്യയിൽ വന്ന പ്പോൾ പരിഷ്കൃതാശയന്മാരായ ദ്രാവിഡരും ഇവിടെ ഉണ്ടായിരുന്നു. ഇവരോടു ചേർന്നതിൽ പിന്നീടു രണ്ടു കൂട്ടർക്കും ചില വിഷയത്തിലും അഭിവൃദ്ധിയുണ്ടായി. അന്നു ചാതുർവർണ്യം നടപ്പില്ലാതിരുന്നതു കൊണ്ടു ആർക്കും ഏതു വിദ്യയും യഥേഷ്ടം പഠിക്കാമായിരുന്നു.

ക്രിസ്താബ്ദം രണ്ടം നൂറ്റാണ്ടിനുശേഷമേ ചാതുർവർണ്ണ്യ ഏർ പ്പാട് മലയാളത്തിൽ കടന്നിട്ടുള്ളൂ. അതുവരെ ജനങ്ങളെ അറവർ, ഉറ വർ ഇങ്ങനെ രണ്ടു തരക്കാരായി നിശ്ചയിച്ചിരിക്കുന്നു. അറവരെ നാ യൻമാരെന്നും മറവരെ തീയ്യരെന്നും വിളിച്ചുവന്നു. ഇക്കാലത്ത് ഈ വാക്കുകളുടെ ഉപയോഗത്തിനു വല്ല ന്യൂനതയും കണ്ടേക്കും. ഇതു കൊണ്ടു ബുദ്ധമതാഗമനവേളയിൽ ജാതിയെ ഉടയ്ക്കേണ്ട ക്ലേശം വന്നി രിക്കയില്ല. അഷ്ടാംഗഹൃദയവും ഇവിടെ നല്ല പോലെ നടപ്പിൽ ഇരുന്നു എന്നതിലേക്കു ദ്രാവിഡ വൈദ്യഗ്രന്ഥങ്ങൾ സാക്ഷ്യം വഹിക്കുന്നു.

ബ്രാഹ്മണമതവും പുരോഹിത ഏർപ്പാടും പ്രബലാവസ്ഥയിൽ എത്തിയ കാലത്താണ് ജൈനമതവും ബുദ്ധമതവും അവതരിച്ചത്. ഈ രണ്ടുമതത്തിനും തമ്മിൽ വലിയ വ്യത്യാസമില്ല. ഈ മതക്കാരെ മിക്ക വാറും നാസ്തികന്മാരായിട്ടാണ് ആസ്തികന്മാർ ഗണിച്ചിരിക്കുന്നത്. ഇവർ (ആസ്തികന്മാരായ) അദ്വൈതികളിൽ നിന്നും ഒരു പടി താഴെ

യായി വിജ്ഞാനമയകോശത്തെ പ്രധാനമായി സ്വീകരിച്ചിരിക്കുന്നു. ബുദ്ധമതത്തിന് അശോകന്റെ കാലത്തു വളരെ പ്രചാരമുണ്ടായിരുന്നു. പിന്നീട് ക്രമേണ ക്ഷയിക്കയാണുണ്ടായത്. ബുദ്ധമതക്കാർ മലയാളത്തൊ കേരളത്തൊ പോയിട്ടുള്ളതായി ചരിത്രം പറയുന്നുണ്ടെന്നു തോന്നുന്നില്ല. എങ്കിലും തിരവിതാംകൂറിൽ കാണുന്ന ജൈനബുദ്ധമതക്കാരുടെ വിഗ്രഹാവശിഷ്ടങ്ങൾ കൊണ്ടു മലയാളത്തും അവർ വന്നിട്ടുള്ളതായി വിചാരിക്കാം. ഇതിന്റെ പ്രചാരം തിരുവിതാംകൂറിൽ എത്രത്തോളമുണ്ടായിരുന്നു എന്നു മിസ്ററർ ഗോപിനാഥറാവു ആരാഞ്ഞറിഞ്ഞിട്ടുണ്ട്. തിരുവിതാംകൂറിന്റെ മദ്ധ്യനാടുകളിൽ ബുദ്ധവിഗ്രഹങ്ങളും ഉത്തര ദക്ഷിണ ദിക്കുകളിൽ ജൈനവിഗ്രഹങ്ങളും ഇന്നും കാണുന്നുണ്ട്. നാഗരുകോവിൽ, കല്ലിൽ, ചിതറാൽ എന്നിവ ജൈനന്മാരുടെ വകയായിരുന്നു. അമ്പലപ്പുഴയ്ക്കും സമീപമായി ശ്രീമൂലവാസമെന്ന പേരിൽ ഒരു പ്രധാന ബുദ്ധക്ഷേത്രമുണ്ടായിരുന്നതായി പറയപ്പെട്ടിരിക്കുന്നു. അമ്പലപ്പുഴെ കൃഷ്ണസ്വാമി ക്ഷേത്രം പണിതിരിക്കുന്നത് ആ സ്ഥലത്താണെന്നും ചിലർ പ്രസ്താവിക്കുന്നുണ്ട്. ജൈനമതക്കാർ കുറേപ്പേർ ഇപ്പോഴും കൊച്ചിയിലുണ്ടെന്നറിയുന്നു. ബുദ്ധമതം ക്ഷയിച്ചുവരുന്ന കാലത്തായിരിക്കണം മലയാളക്കരയിൽ ആയത് കാലുവെച്ചത്. ആദ്യകാലത്തു സഞ്ചാരത്തിന് സൗകര്യം കടൽമാർഗ്ഗമാകയാൽ അതുവഴി നേരത്തേ തന്നെ സിലോണിൽ പ്രവേശിച്ചിരുന്ന ബുദ്ധമതക്കാരിൽ ചിലർ അമ്പലപ്പുഴയ്ക്കു സമീപം ആദ്യമായി കരക്കിറങ്ങിയിരിക്കണം. അവിടെ പ്രധാന ക്ഷേത്രമാകാനും മദ്ധ്യതിരുവിതാംകൂറിൽ പ്രചാരം ലഭിച്ചതിനും കാരണം ഇതുതന്നെ ആയിരിക്കാം. ഇവർ പെരുമാക്കന്മാരുമായി പരിചയപ്പെട്ടുകാണുന്നതുകൊണ്ട് ഇവരുടെ വരവു മൂന്നാം നൂറ്റാണ്ടിലാണെന്നൂഹിക്കണം. ബുദ്ധമതക്കാർക്കു പ്രാബല്യം സിദ്ധിച്ചിരുന്നെങ്കിൽ ക്ഷേത്രങ്ങളിൽ നടന്നുവരുന്ന ഹിംസാപരമായ ക്രിയകൾക്കു സംഗതിയുണ്ടാകയില്ലായിരുന്നു. ഭദ്രകാളിക്ഷേത്രങ്ങൾ വളരെ പുരാതനകാലത്തെ ഉള്ളതാണ്. ക്രിസ്തു മുഹമ്മദു മതങ്ങൾ മലയാളത്തു പ്രവേശിച്ച് അനേക സംവത്സരങ്ങൾ കഴിഞ്ഞിട്ടും, വിദ്യാഭ്യാസത്തിനു വളരെ സൗകര്യമുള്ള ഇക്കാലത്തുപോലും ഹീബ്രുവും അറബിഭാഷയും ആ മതക്കാരുടെ ഇടയിൽ എത്രപേർ പഠിച്ചുകാണുമെന്നു അന്വേഷിക്കയാണെങ്കിൽ നൂറ്റിന് ഒന്നോ രണ്ടോ കണ്ടേക്കും. അതുകൊണ്ട് കുറച്ചുകാലം മാത്രം പ്രചരിക്കാൻ സാധിച്ചു ബുദ്ധമതക്കാരുടെ പാലിഭാഷയ്ക്ക് എത്രത്തോളം പ്രവേശനം ലഭിച്ചിരിക്കുമെന്നൂഹിക്കാമല്ലോ. ഇതുകൊണ്ടുതന്നെയാണ് പാലിക്കു മലയാളഭാഷ

യിൽ സ്ഥാനം കിട്ടാതിരുന്നത്. ബൗദ്ധന്മാരെക്കുറിച്ച് തമിഴിൽ ഒരു മഹാകാവ്യം രചിക്കുന്നതിന് അവരുടെ ചരിത്രം ഗ്രഹിച്ചാൽ മതിയാകും. ഇതുകൊണ്ട് പാലിഭാഷയ്ക്കൊ ബുദ്ധമതത്തിനൊ അധികം പ്രചാരം സിദ്ധിച്ചുവെന്നു വരണമെന്നില്ല.

സിലോൺ ദ്വീപു ദ്രാവിഡദേശമാണല്ലോ. ഇപ്പോൾ കലർപ്പു ചേർന്നുവെങ്കിലും ഇവിടത്തെ ആദിഭാഷ ശുദ്ധദ്രാവിഡം തന്നെ ആയിരിക്കണം. അതിന്റെ ആദ്യനാമം ഈഴദ്വീപെന്നോ ലങ്കയെന്നോ ആയിരുന്നിരിക്കണം. ഒരുകാലത്ത് അവിടെ കള്ളിച്ചെടി സമൃദ്ധിയായി വളർന്നു വന്നിരുന്നതിനാലോ സ്ഥലത്തിന്റെ അഴകുകൊണ്ടോ ഈ പേർ വിളിച്ചതായിരിക്കണം. ഇവിടുത്തെ ജനങ്ങളെ ഈഴവർ എന്നു വിളിക്കാവുന്നതാണല്ലോ. മലയാളത്തിലെ ഈഴവ നാമധാരികൾ സിലോണിൽ നിന്നു വന്നവരായിരിക്കണം. എപ്പോൾ വന്നുവെന്നോ പറവാൻ വഴികാണുന്നില്ല. ബുദ്ധമതക്കാരായിരുന്നെങ്കിൽ തെങ്ങു ചെത്തു മുതലായ പ്രവൃത്തികൾ ചെയ്യുമെന്നു തോന്നുന്നില്ല. ഇലങ്കുക എന്നതിനു പ്രകാശിക്കുക എന്നു തമിഴിൽ 'ഇലങ്കൈ' എന്നു വിളിക്കുകയും ഒടുവിൽ ലങ്ക എന്നായി പരിണമിക്കയും ചെയ്തത്. സിംഹളം എന്ന പാഠം കൊച്ചിയെ ഗോശ്രീ ആക്കിയ പോലെ ചെങ്കളത്തെ സിംഹളം എന്നാക്കി തീർത്തതായിരിക്കണം. ചെങ്കളം എന്നതിന് അർത്ഥം അഴകുള്ള പ്രദേശം എന്നാകുന്നു. ചെങ്കളം, ചിങ്കളം, ശിങ്കളം, സിങ്കളം, സിംഹളം ഇങ്ങനെ പരിണമിക്കുകയും ഇതിനെ പാശ്ചാത്യർ സിലോൺ എന്നാക്കിതീർക്കയും ചെയ്തിരിക്കണം.

എഴുത്തച്ഛന്റെ കാലത്ത് സംസ്കൃതത്തിനും, മലയാളരാജ്യത്തു നല്ല പ്രചാരം ഉണ്ടായിരുന്നു. അക്കാലത്തിനു സമീപമായിരുന്നല്ലൊ ചമ്പുഗ്രന്ഥങ്ങളുടെ പുറപ്പാട്. അദ്ധ്യാത്മ രാമായണത്തിന്റെ മൂലഗ്രന്ഥം സംസ്കൃതമാകയാൽ അതിനെ പരിഭാഷപ്പെടുത്തുവാൻ സംസ്കൃത മഹാംബുധിയെ തരണം ചെയ്ത എഴുത്തച്ഛനു തെലുങ്കക്ഷര ഗ്രന്ഥം തന്നെ വേണമെന്നില്ലല്ലോ. ഇതുകൂടാതെ മഹാഭാരതാദി സംസ്കൃത കൃതികളേയും അദ്ദേഹം മലയാളഭാഷയിൽ ചമച്ചിരിക്കുന്നു. അദ്ധ്യാത്മരാമായണത്തിലെ തത്വോപദേശങ്ങളിൽ മൂലഗ്രന്ഥത്തെ ആശ്രയിക്കാതെ എഴുത്തച്ഛൻ അദ്വൈതതത്വങ്ങളെ സ്വന്തമാക്കി എഴുതിച്ചേർത്തിരിക്കുന്നു. മലയാളഭാഷയ്ക്കു പുഷ്ടി വരുത്തിയ കൂട്ടത്തിൽ മറ്റെല്ലാ ഭാഷകളെക്കാൾ സംസ്കൃതത്തിനാണു പ്രധാന്യം കൽപ്പിക്കേണ്ടത്. ഇങ്ങനെ ഭാഷയെ പുഷ്ഠിപ്പെടുത്തിയവരിൽ എഴുത്തച്ഛന് പ്രഥ

മസ്ഥാനം നൽകേണ്ടിയുമിരിക്കുന്നു.

മേലെഴുതിയിട്ടുള്ള സംഗതികളെവെച്ചുകൊണ്ടു സമഗ്രമായി ചിന്തിക്കുമ്പോൾ ദ്രാവിഡ ദേശഭാഷാജനങ്ങളുടെ മാഹാത്മ്യം അവ്യക്തമാകുന്നു. ദ്രാവിഡഭാഷയിൽ അന്യഭാഷകളുടെ സംക്രമണം ഉണ്ടായിട്ടുണ്ടെങ്കിൽ പ്രാഥമ്യം സംസ്കൃതത്തിനുതന്നെ നൽകേണമെന്നും പാല്യാദിഛായകൾ തുച്ഛങ്ങളെന്നു ഗണിക്കേണ്ടതാണെന്നും മലയാള ഭാഷയെ നോക്കുകയാണെങ്കിൽ ഇത്തരം പ്രസംഗത്തിന് യാതൊരവകാശവുമില്ലെന്നും പറയേണ്ടിയിരിക്കുന്നു.

*****************

# തമിഴകവും ദ്രാവിഡമാഹാത്മ്യവും

— സദ്ഗുരു ചട്ടമ്പിസ്വാമികൾ

എൺപത്തിയെട്ട് വർഷമായി മറഞ്ഞുകിടന്ന തമിഴകം, ദ്രാവിഡമാഹാത്മ്യം എന്നീ കൃതികൾ ആദ്യമായി പുസ്തകരൂപത്തിൽ.

ആത്മജ്ഞാനത്തിനപ്പുറം സകല കലാവിജ്ഞാന ധാരകളേയും ഭാവിയുടെ സംസ്കാരചരിത്രത്തിൽ ചേർത്തുവച്ച പരിപൂർണ്ണ കലാനിധിയാണ് സദ്ഗുരു വിദ്യാധിരാജ ചട്ടമ്പിസ്വാമികൾ.

ഉറഞ്ഞുതുടിക്കുന്ന സ്വത്വബോധത്തിന്റെയും വംശത്തനിമയുടെയും നാഡീഞരമ്പുകൾക്ക് പ്രവേഗം നൽകുന്ന ഘൃതസാരമായി ചട്ടമ്പിസ്വാമിയുടെ സംസ്കാരപാഠങ്ങൾ നമ്മുടെ സംഘബോധത്തെ ഉണർത്തുന്നു.

സമകാല ഓറിയന്റലിസ്റ്റിക് ചിന്തകൾക്ക് കരുത്ത് പകരുന്ന ഈ ആശയങ്ങൾ യൂറോകേന്ദ്രിതഅധികാര വാഴ്ചയ്ക്കും വരേണ്യവ്യാജവാദത്തിനും എതിരെയുള്ള ചാട്ടുളികളാണ്.

അവതാരിക

**ഡോ.പുതുശ്ശേരി രാമചന്ദ്രൻ**

സമ്പാദനം, പഠനം

**സുരേഷ് മാധവ്**

₹. 60/-

**പന്മന ആശ്രമം പബ്ലിക്കേഷൻസ്**
**കൊല്ലം**